




# മുഖപത്രിക

## സ്ലീബാ വെന്നു വെല്ലുന്നു...

മരം മനുഷ്യനോട് ഒരിയ്ക്കൽ സങ്കടപ്പെട്ടു: "എത്രയോ വർഷങ്ങളായി എന്റെ ചില്ലകൾ വെട്ടി എത്രയോ കുരിശുകൾ നിങ്ങൾ രൂപപ്പെടുത്തി. എന്നിട്ടും നിങ്ങളിൽ നിന്ന് ഒരു ക്രിസ്തു രൂപപ്പെടാത്തതെന്തുകൊണ്ട്?" ക്രിസ്തുവിന്റെ കുരിശിലൂടെ നമുക്ക് മാതൃകയായി കാട്ടിത്തന്ന സ്വയം പരിത്യാഗം നമ്മിൽ അന്യമാകുന്നതല്ലേ ഇതിനു കാരണം.

ക്രിസ്തു മരിക്കുവോളം ക്രൂശ് അപമാനത്തിന്റെ അടയാളമായിരുന്നു. ക്രിസ്തുവിന്റെ ക്രൂശ്മരണവും ഉത്ഥാനവുമാണ് സ്ലീബായെ ക്രൈസ്തവരുടേതാക്കിയത്. കഴുമരത്തിലെ വധശിക്ഷയെപ്പറ്റി ധാരാളം രേഖകളുണ്ട്. അസീറിയക്കാരും ഈജിപ്റ്റുകാരും ഫിനീഷ്യക്കാരും ഗ്രീക്കുകാരും റോമാക്കാരും അർമീനിയക്കാരും പേർഷ്യക്കാരും കുറ്റവാളിക്ക് നൽകിയിരുന്ന വധശിക്ഷയായിരുന്നു ക്രൂശ്മരണം.

കുറ്റവാളി ഭൂമിയിൽ കിടന്ന് മരിച്ചാൽ അവന്റെ രക്തം ഭൂമിക്ക് ശാപമായി മാറും എന്ന പേർഷ്യൻ സങ്കൽപത്തിൽ നിന്നാണ് കുരിശ് എന്ന കഴുമരം രൂപപ്പെട്ടത്. മിശിഹായുടെ മഹത്വീകൃതമായ കുരിശ് മരണോപകരണമായല്ല പ്രത്യുത രക്ഷയുടെ അടയാളമായിട്ടാണ് എന്നും നിലനിൽക്കുന്നത്. കഴുമരമായി തുടങ്ങി കൃപാവരത്തിന്റെ പ്രതീകമായി മാറുന്നു കുരിശ്. സ്ലീബാ വഴി മരണമല്ല ജീവനാണ് നൽകുന്നത്.

പറുദീസയിലെ ജീവവൃക്ഷം (ഉല്പ. 2:9, വെളി:22:2) നോഹയുടെ പെട്ടകം (ഉല്പ. 6:9-21), അബ്രഹാമിന്റെ ബലിപീഠം (ഉല്പ. 22:1-20), യാക്കോബിന്റെ ഗോവേണി (ഉല്പ. 28:12-13), യാക്കോബിന്റെ വടി (ഉല്പ. 32:10), മോശയുടെ ഉയർത്തിയ കരങ്ങൾ (പുറ. 17:8-16) മരുഭൂമിയിലെ പിച്ചള സർപ്പം (സംഖ്യ. 21:4-9, യോഹ.12:32-34). ഇവ പഴയനിയമത്തിലെ സ്ലീബായുടെ പരാമർശങ്ങളായി പിതാക്കന്മാർ ചിത്രീകരിക്കുന്നു.

റോമൻ ചക്രവർത്തിയായ കോൺസ്റ്റന്റൈന്റെ മാനസാന്തരവും അദ്ദേഹത്തിന്റെ അമ്മയായ ഹെലേനി രാജ്ഞിയുടെ സ്ലീബാ കണ്ടെത്തലും വിശുദ്ധ നാട്ടിലേക്കുള്ള തീർത്ഥാടനവും മിലാനിലെ വിളംബരവു (എ. ഡി. 313)മാണ് പീഢയേറ്റിരുന്ന ആദിമ നൂറ്റാണ്ടിലെ ക്രൈസ്തവ സഭയുടെ സ്വതന്ത്ര വളർച്ചയുടെ അടിസ്ഥാനമായി മാറിയത്. അന്നുവരെ മറവിലിരുന്ന പ്രതീകങ്ങൾ പരസ്യമായി പ്രത്യക്ഷപ്പെട്ടു തുടങ്ങിയത് അതിനുശേഷമാണ്.

ക്രൈസ്തവർ രക്ഷയുടെ അടയാളത്തെ കുരിശ് എന്നു വിളിച്ചപ്പോൾ ഈജിപ്റ്റുകാർ 'ആങ്ക്' എന്നും ഗ്രീക്കുകാർ 'ഗാമ' എന്നും ഭാരതീയർ 'സ്വസ്തിക' എന്നും യെഹൂദന്മാർ 'താവ്' എന്നും അവരവരുടെ രക്ഷയുടെയും സമൃദ്ധിയുടെയും ഐശ്വര്യത്തിന്റെയും അടയാളങ്ങളെ വിളിച്ചു. ക്രൈസ്തവ ജീവിതത്തിൽ രക്ഷയുടെ ഉത്ഥാനചിഹ്നമായി സ്ലീബാ സ്വീകരിക്കപ്പെട്ടു. വധശിക്ഷയ്ക്കുള്ള വെറും ഒരു ഉപകരണമായിട്ടല്ല ക്രൈസ്തവ സഭ സ്ലീബായെ കണ്ടത്. അങ്ങനെയായിരുന്നുവെങ്കിൽ സ്ലീബായ്ക്ക് സഭയിലോ ദൈവശാസ്ത്രത്തിലോ ക്രൈസ്തവ ജീവിതത്തിലോ സ്ഥാനം ലഭിക്കുമായിരുന്നില്ല. സ്ലീബായെ ഉത്ഥാനത്തിന്റെ പ്രതീകമായി സ്വീകരിച്ചതോടെ രക്ഷാകരപദ്ധതിയുടെ പ്രധാന അടയാളമായി അത് മാറി.

പാശ്ചാത്യ സഭയിൽ വൈകാരിക ഭക്തിക്ക് പ്രാധാന്യം കൊടുക്കുന്ന ആദ്ധ്യാത്മികത വളർത്തിയെടുക്കുവാൻ യേശു കുരിശിൽ പീഢസഹിച്ചുകൊണ്ട് കിടക്കുന്നതായോ മരിച്ചു കിടക്കുന്നതായോ ചിത്രീകരിച്ച ക്രൂശിത രൂപങ്ങളുണ്ടായി. എന്നാൽ പൗരസ്ത്യ പാരമ്പര്യത്തിൽ ഇവ ഉപയോഗിക്കാറില്ല. മരിച്ചുയർത്തെഴുന്നേറ്റ സ്വർഗ്ഗാരൂഢനായിരിക്കുന്ന ക്രിസ്തുവിനെ വീണ്ടും ക്രൂശിൽ പ്രതിഷ്ഠിക്കേണ്ടതില്ല എന്നതാണ് ഇതിന്റെ അടിസ്ഥാനം. മരണത്തിലല്ല ഉയർപ്പിലാണ് നമ്മുടെ രക്ഷ അടങ്ങിയിരിക്കുന്നത്.

സ്ലീബായിൽ രക്ഷയും ഉയർപ്പും അനുരഞ്ജനവും ഒന്നിച്ച് സമ്മേളിക്കുന്നു. സ്വർഗ്ഗവും ഭൂമിയും നിത്യതയും കാലവും സ്ലീബായിൽ സന്ധിക്കുന്നു. മനുഷ്യനും ദൈവവും ഒന്നാകുന്നു. തെക്കും വടക്കും കിഴക്കും പടിഞ്ഞാറും സ്ലീബായിൽ കൂടിച്ചേരുന്നു. രക്ഷയുടെ അടയാളമായ സ്ലീബായിൽ നമുക്കും അഭയം തേടാം.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**




സെപ്റ്റംബർ 2016 വാല്യം: 29 ലക്കം: 9



# താളുകളിൽ....



**വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 130 |
| 2 വർഷം | ₹ 260 |
| 5 വർഷം | ₹ 650 |
| 10 വർഷം | ₹1300 |

**പരസ്യ നിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner B/W Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |

**Bethel Pathrika. P.B. No. 38**
**Chengannur, Kerala. 689 121**
**Ph./Fax: +91 479 2451331**
**Emial: bethelpatrika@gmail.com**
**Website: www.bethelpatrika.org**




# ദിശാബോധം പകരുന്ന അദ്ധ്യാപനം

**എ**ല്ലാ വർഷവും കൊട്ടും കുരവയും ആയി അദ്ധ്യാപകദിനം നാം ആഘോഷിക്കാറുണ്ട്. ആഘോഷങ്ങൾ കണ്ടുമടുത്ത നമ്മുടെ തലമുറയ്ക്ക് അദ്ധ്യാപകദിനത്തിലും പുതുമകൾ ഒന്നും കണ്ടെത്തുവാൻ കഴിയുന്നില്ല. ഒരു തലമുറയുടെ ദർശനങ്ങളേയും സ്വപ്നങ്ങളേയും നിയന്ത്രിക്കുവാൻ നല്ല ഗുരുസാന്നിദ്ധ്യങ്ങൾക്ക് മാത്രമേ കഴിയുകയുള്ളൂ. ഗുരുകുല സമ്പ്രദായത്തിൽ നിന്ന് സ്മാർട്ട് ക്ലാസ്സിലേക്കുള്ള നമ്മുടെ വിദ്യാഭ്യാസത്തിന്റെ വളർച്ച നിരവധി മാറ്റങ്ങൾക്കാണ് വഴിതുറന്നത്. ഈ അതിശീഘ്രതയുടെ പടവുകളിൽ അദ്ധ്യാപകർ വെറും കാഴ്ചക്കാരും വഴിപോക്കരും ആയി മാറുന്ന കാഴ്ച ഏറെ ദുഃഖകരമാണ്.

ദീർഘകാലം വിദ്യാഭ്യാസ മേഖലയിൽ പ്രവർത്തിച്ച വ്യക്തി എന്ന നിലയിൽ ആധുനിക വിദ്യാഭ്യാസത്തിൽ ക്രിയാത്മകമായ എല്ലാ മാറ്റങ്ങളും അംഗീകരിക്കുമ്പോൾ തന്നെ ഒരു വിദ്യാർത്ഥിയുടെ ഭാവി നിർണ്ണയിക്കുന്നതിൽ അദ്ധ്യാപകർക്ക് ഉണ്ടായിരുന്ന നിർണ്ണായക സ്വാധീനം നഷ്ടപ്പെടുന്നതിൽ ഏറെ വേദനയുണ്ട്.

പ്രൊഫഷണലിസം എല്ലാ മേഖലകളെയും കീഴ്പ്പെടുത്തിയതുപോലെ വിദ്യാഭ്യാസ മേഖലയേയും ആഴത്തിൽ ഗ്രസിച്ചിട്ടുണ്ട്. ഗുരുവിന്റെ ക്ലാസ്സ് മുറിയിലുള്ള അറിവിന്റെ പങ്കുവയ്ക്കലിനോടൊപ്പം ഗുരുവിന്റെ സാന്നിദ്ധ്യവും ശബ്ദവും, കാഴ്ചപ്പാടുകളും, സ്വപ്നങ്ങളും വിദ്യാർത്ഥികളെ സ്വാധീനിക്കുന്നു. ഇത് മറക്കുന്നതാണ് ആധുനീക വിദ്യാഭ്യാസത്തിന്റെ ശാപം.

നമ്മുടെ സ്മൃതിപഥത്തിൽ നിറഞ്ഞുനിൽക്കുന്ന ഗുരുസാന്നിദ്ധ്യങ്ങൾ നമുക്ക് ദൈവതുല്യരായി മാറിയത് അറിവിന്റെ വിസ്ഫോടനം കൊണ്ടുമാത്രമല്ല പക്വമായ പാതകളെയും നീർക്കുമിളകളല്ലാത്ത ലക്ഷ്യങ്ങളെയും സമചിത്തമായ മാനസിക അവസ്ഥകളേയും ധാർമ്മികമായ ജീവിത കഷ്ടപ്പാടുകളേയും പകർന്ന് അവർ നമ്മുടെ മനസ്സിൽ അമരത്വം പ്രാപിച്ചതുകൊണ്ടാണ്. ലോകമെമ്പാടുമുള്ള എന്റെ യാത്രാനുഭവത്തിൽ വല്ലാത്ത സ്നേഹവായ്പോടെ ഓടിയെത്തുന്ന ശിഷ്യഗണങ്ങൾ എന്റെ ജീവിതത്തിലെ വലിയ പുണ്യവും സന്തോഷവുമായി ഞാൻ കരുതാറുണ്ട്.

അദ്ധ്യാപനം ഒരു ജോലിയായിമാത്രം പരിഗണിക്കപ്പെട്ടാൽ ജോലിസമയം കഴിഞ്ഞാൽ എനിക്ക് എന്ത് ഉത്തരവാദിത്വം എന്ന ചിന്ത പ്രബലപ്പെടുവാൻ ഇടയുണ്ട്. ക്ലാസ്സ്മുറികളുടെ വെളിയിൽ ഞാൻ തീർത്തും സ്വതന്ത്രൻ എന്ന ചിന്താധാരയിൽ ചില അദ്ധ്യാപകരെങ്കിലും ജീവിക്കുമ്പോൾ വിദ്യാർത്ഥിയുടെ സമഗ്രമായ ആളത്ത രൂപീകരണം നിർവ്വഹിക്കപ്പെടുവാൻ കഴിയാതെ പോകുന്നു. ക്ലാസ്സ്മുറിക്ക് വെളിയിലുള്ള ചില അദ്ധ്യാപക സാന്നിദ്ധ്യങ്ങൾ വിദ്യാർത്ഥിക്ക് വികല കാഴ്ചയായി ചിലപ്പോഴെങ്കിലും മാറുന്നുണ്ട്. എന്റെ അറിവിന്റെയും പിന്നെ എന്റെ കാശിന്റെയും പിൻബലത്തിൽ ഞാൻ അദ്ധ്യാപകനായി. അതുകൊണ്ട് എനിക്ക് ആരോടും കടപ്പാടില്ല എന്ന് ചിന്തിക്കുന്നവരുടെ എണ്ണം വർദ്ധിക്കുമ്പോൾ വിദ്യാർത്ഥിലോകത്തിന്റെ കാഴ്ചപ്പാടുകൾക്ക് മിഴിവേകുവാനും, ദർശനങ്ങൾക്ക് മികവ് പകരാനും കഴിയാതെ പോകുന്നു. ഇതാണ് ഇന്നിന്റെ അപചയവും പരാജയവും. അന്ധകാരത്തെ ദൂരീകരിക്കുവാനും വെളിച്ചത്തെ സൃഷ്ടിക്കുവാനും ജീവിത മാതൃക നിർമ്മിക്കുവാനും കഴിയുന്നില്ല എങ്കിൽ അദ്ധ്യാപക ദിനത്തിന് ഒരു പ്രസക്തിയുമില്ലാതെപോകും. മറ്റ് ആഘോഷങ്ങളെപ്പോലെ വെറും ഒരു ആഘോഷം.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

# കൂടപ്പെടുന്നവരും നാമാകണം...

**സഭാ മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുപ്പിന് ഒരു പെരുമാറ്റചട്ടം അനിവാര്യം.**

*പ്രിയരെ,*

*നിഖ്യാ സുന്നഹദോസിൽ പങ്കെടുത്ത 318 പിതാക്കന്മാരെപ്പോലെ നിങ്ങൾ വർത്തിക്കണം എന്നു പ. ബാവാ തിരുമനസുകൊണ്ട് കല്പിച്ചതിന്റെ സാരം നിങ്ങൾ അതർഹിക്കുന്ന ഗൗരവത്തോടെ മനസിലാക്കിയിരിക്കുമെന്നു നാം വിശ്വസിക്കുന്നു. അവരെപ്പോലെ ഉയർന്ന നിലയിൽ നിങ്ങൾ പെരുമാറണം എന്നത്രെ തിരുമേനി കല്പിച്ചത്. മലങ്കരസഭയുടെ പള്ളി പ്രതിപുരുഷയോഗമാണിത്. മാനേജിംഗ് കമ്മറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുക എന്ന ചുമതലയേറിയ കൃത്യമാണ് നിങ്ങൾക്കുള്ളത്. നിങ്ങളെ തിരഞ്ഞെടുത്തയച്ചവർ നിങ്ങൾ യോഗ്യമായി നിങ്ങളുടെ ചുമതല നിർവഹിച്ചു സന്തോഷപൂർവം തിരിച്ചു ചെല്ലണമെന്നാണ് ആഗ്രഹിക്കുന്നത്. അവർ നിങ്ങളിൽ അർപ്പിച്ചിട്ടുള്ള വിശ്വാസത്തേയും അവരുടെ വാഞ്ചയേയും നിങ്ങൾ ആത്മാർത്ഥമായി ആദരിക്കുമെന്നു നാം വിശ്വസിക്കുന്നു....*

1959 സെപ്റ്റംബർ 16-നു കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ സെമിനാരി പ്രിൻസിപ്പാൾ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പിന്നീട് കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ) നടത്തിയ പ്രസംഗത്തിന്റെ പ്രാരംഭമാണ് മുകളിൽ ഉദ്ധരിച്ചത്. സാർവത്രിക സുന്നഹദോസുകളിൽ പ്രഥമമായ ക്രിസ്തുവർഷം 325-ലെ നിഖ്യാ സുന്നഹദോസുമായി മലങ്കര അസോസിയേഷനെ അദ്ദേഹവും, അതിനുമുമ്പ് അദ്ധ്യക്ഷനായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായും താരതമ്യ

## സഭാ ഭരണം

**ഡോ. എം. കുര്യൻ തോമസ്**

പ്പെടുത്തിയത് അതിന്റെ ഉന്നതമായ സ്ഥാനത്തെ ബോദ്ധ്യപ്പെടുത്താനാണ്. പ്രത്യേകിച്ചും മാനേജിംഗ് കമ്മറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുന്ന പ്രക്രിയയുടെ.

അവൈദികർക്ക് ഭൂരിപക്ഷമുള്ള ലോകത്തിലെ ഏറ്റവും ശക്തമായ പ്രതിനിധിസഭയാണ് മലങ്കര അസോസിയേഷൻ. സ്വന്തം സ്വാതന്ത്ര്യം പ്രഖ്യാപിക്കാനും (1653-മട്ടാഞ്ചേരി) വേദതലവനെ തിരഞ്ഞെടുക്കാനും (1653-ഇടപ്പള്ളി) വിശ്വാസം നിശ്ചയിക്കാനും (1686-ചെങ്ങന്നൂർ) ആരാധന ക്രമം തിരഞ്ഞെടുക്കാനും (1769-മാവേലിക്കര, 1809-കണ്ടനാട്) പാരമ്പര്യവാഴ്ച അവസാനിപ്പിച്ചു മെത്രാന്മാരെ തിരഞ്ഞടുക്കുവാനും ഭരണക്രമം നിശ്ചയിക്കാനും (1809 - കണ്ടനാട്, 1876 - മുളന്തുരുത്തി) ഒക്കെയുള്ള അധികാരം മലങ്കര അസോസിയേഷൻ കൈയ്യാളിയിരുന്നു. ഇതൊക്കെതന്നെയാണ് നിഖ്യാ അടക്കമുള്ള സാർവത്രിക സുന്നഹദോസുകൾ ചെയ്തതും.

മലങ്കര മെത്രാന്റെ കല്പനപ്രകാരം പള്ളിയോഗങ്ങൾ തിരഞ്ഞെടുത്ത് ദേശകുറി സഹിതം അയക്കുന്ന കത്തനാരുമാരും അവൈദികരും അടങ്ങുന്ന പ്രതിനിധികളാണ് മലങ്കരപള്ളിയോഗമായി നിർണ്ണായക തീരുമാനങ്ങൾ എടുത്തിരുന്നത്. ആലോചനാ വിഷയം സൂചിപ്പിച്ച് അതിനെക്കുറിച്ച് ആലോചിച്ച് അഭിപ്രായം പറയുവാൻ പ്രതിനിധികളെ അയയ്ക്കുവാനായിരുന്നു മലങ്കര മെത്രാൻ പള്ളിയോഗങ്ങൾക്കു കല്പന അയച്ചിരുന്നത്. അതീവ പ്രധാന്യമുള്ള അനിവാര്യമായ സാഹചര്യങ്ങളിൽ മാത്രമായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടുവരെ മലങ്കര പള്ളിയോഗം കൂടിയിരുന്നത്. അവ *സുന്നഹദോസ്* എന്നുതന്നെയാണ് അറിയപ്പെട്ടിരുന്നത്.

കാലം മുമ്പോട്ടു കടന്നതോടെ ഇടവക പള്ളികളുടെ എണ്ണവും മലങ്കര പള്ളിയോഗം ആലോചിക്കേണ്ട വിഷയങ്ങളുടെ സംഖ്യയും വർദ്ധിച്ചു. തുടരെത്തുടരെ മലങ്കര പള്ളിയോഗം കൂടുക പ്രായോഗികമല്ലാത്തതിനാൽ ഒരു പകരം സംവിധാനത്തെപ്പറ്റി ചിന്തിക്കേണ്ടിവന്നു. ഈ ആലോചനകളാണ് 1876-ൽ മുളന്തുരുത്തി സുന്നഹദോസ്



വ്യവസ്ഥാപിതമായ മലങ്കര അസോസിയേഷനും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും രൂപീകരിക്കുന്നതിൽ കലാശിച്ചത്. അന്നുമുതൽ 1934–ൽ സഭാ ഭരണഘടനാ നിർമ്മാണത്തോടെ *വിശ്വാസം പട്ടത്വം അച്ചടക്കം* എന്നിവ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു വിട്ടുകൊടുക്കുന്നതുവരെ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയായിരുന്നു പഴയ മലങ്കര പള്ളിയോഗത്തിന്റെ ഏതാണ്ട് എല്ലാ അധികാരങ്ങളും വഹിച്ചിരുന്നത്. മലങ്കര മെത്രാപ്പോലീത്താ, കൂട്ടു ട്രസ്റ്റിമാർ, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, *വിശ്വാസം പട്ടത്വം അച്ചടക്കം* എന്നിവയിൽ അധികാരമുള്ള എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗങ്ങളായ മേല്പട്ടക്കാർ എന്നിവരെ തിരഞ്ഞെടുക്കുന്നത് മലങ്കര അസോസിയേഷൻ തന്നെയാണ്.

അസോസിയേഷൻ മാനേജിംഗ് കമ്മറ്റിക്കു സഭ കല്പിച്ചിരുന്ന വില എത്രയെന്ന് അറിയണമെങ്കിൽ 1906–ൽ കാരുചിറ ഗീവർഗീസ് റമ്പാൻ (പിന്നീട് പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) പ്രസിദ്ധീകരിച്ച സഭാ പഞ്ചാംഗത്തിൽ മാനേജിംഗ് കമ്മറ്റിയെ പ്രതിപാദിച്ചിരിക്കുന്നത് പരിശോധിച്ചാൽ മതി. കർത്താവിന്റെ സഹോദരനായ വി. യാക്കോബിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യെറുശലേം സുന്നഹദോസിനെപ്പറ്റിയുള്ള അപ്പോസ്തോല പ്രവർത്തികളിലെ ... *ഈ സംഗതിയെപ്പറ്റി വിചാരിപ്പാൻ അപ്പോസ്തോലന്മാരും മൂപ്പന്മാരും വന്നുകൂടി* ... (15.6) എന്ന വേദവാക്യത്തിനു കീഴിലാണ് മാനേജിംഗ് കമ്മറ്റി രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത്.

**അവൈദികർക്ക് ഭൂരിപക്ഷമുള്ള ലോകത്തിലെ ഏറ്റവും ശക്തമായ പ്രതിനിധിസഭയാണ് മലങ്കര അസോസിയേഷൻ.**

സഭാഭരണഘടനയിലെ പ്രസക്ത വകുപ്പുകളുടെ അടിസ്ഥാനത്തിൽ കാലാനുസൃണമായി അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി തിരഞ്ഞെടുപ്പുകൾക്ക് നടപടിച്ചട്ടം നിലവിൽ വന്നു. അതിലും കാലാനുസൃതമായ പരിഷ്കാരങ്ങൾ അനിവാര്യമായതിനാലാണ് 1970 മുതൽ നിലവിലുള്ളതും 2016ൽ പരിഷ്കരിച്ചതുമായ 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതു സംബന്ധിച്ച നടപടി ചട്ടങ്ങൾ' ഭാഗം 6 X ജനറൽ 8–ാം വകുപ്പിൽ *അസോസിയേഷനും, മാനേജിംഗ് കമ്മിറ്റിയും തെരഞ്ഞെടുക്കേണ്ട എല്ലാ സ്ഥാനികളുടേയും അംഗങ്ങളുടേയും പ്രായം, യോഗ്യത, പെരുമാറ്റച്ചട്ടം, മേൽച്ചട്ടങ്ങളുടെ ഭേദഗതി എന്നിവ സംബന്ധിച്ച് യുക്തമായ തീരുമാനങ്ങളെടുക്കുന്നതിനും, പ്രഖ്യാപിച്ച് നടപ്പിൽ വരുത്തുന്നതിനും മലങ്കര മെത്രാപ്പോലീത്തായ്ക്ക് അവകാശമുണ്ടായിരിക്കുന്നതാണ്* എന്നു പറഞ്ഞിരിക്കുന്നത്.

മാനേജിംഗ് കമ്മറ്റിയുടെ എണ്ണവും വണ്ണവും വർദ്ധിച്ചതോടെ അനഭിമിതമായ പല ദുർനടപ്പുകളും അതിന്റെ തിരഞ്ഞെടുപ്പിൽ ഉയർന്നുവന്നു. പ്രാദേശികമായ അസന്തുലിതാവസ്ഥയായിരുന്നു അതിൽ പ്രധാനം. ഈ കുറവു പരിഹരിക്കാനാണ് മാനേജിംഗ് കമ്മറ്റിയിൽ ഭദ്രാസനാടിസ്ഥാനത്തിൽ അംഗത്വം നിശ്ചയിച്ചതും, അവരെ അതത് ഭദ്രാസനത്തിലെ അസോസിയേഷൻ അംഗങ്ങൾ നാമനിർദ്ദേശം ചെയ്യുന്ന നടപടി ആവിഷ്ക്കരിച്ചതും.

പക്ഷേ ഇതുകൊണ്ടൊന്നും ഉദ്ദേശിച്ച ഫലം കണ്ടില്ല എന്നതാണ് വാസ്തവം. കാലം കഴിയുന്തോറും കാര്യവിവരമുള്ള അംഗങ്ങളുടെ എണ്ണം സമിതികളിൽ കുറഞ്ഞു വരുന്നതായാണ് കാണുന്നത്. ഇതഃപര്യന്തമുള്ള മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ പട്ടിക പരിശോധിച്ചാൽ ഇതു പകൽപോലെ വ്യക്തമാകും. മുൻ കാലങ്ങളിൽ ഇതിൽ അംഗങ്ങളായിരുന്നത് സ്വയപരിത്യാഗവും പ്രാഗത്ഭ്യവും സമൂഹമദ്ധ്യത്തിൽ അംഗീകാരവുമുള്ള നിഷ്കാമകർമ്മികളായ വ്യക്തിത്വങ്ങളുടെ ഉടമകളാണ്. അന്ന് ഈ സ്ഥാനത്തേക്ക് കടന്നുവരാൻ വിമുഖത കാട്ടിയിട്ടുള്ളവരെ പലപ്പോഴും സഭ നിർബന്ധിച്ച് ഈ സ്ഥാനത്തേക്ക് കൊണ്ടുവരികയാണ് ചെയ്തിരുന്നത്. ഇന്ന് ഇത്തരത്തിൽ ആത്മാർത്ഥതയും അറിവും അനുഭവസമ്പത്തും പ്രായവും പക്വതയും കഴിവുമുള്ളവർ രംഗത്തു വരാൻ മടിക്കുന്നു. അഥവാ അത്തരക്കാർ ആരെങ്കിലും വന്നാൽ അവർ നിശ്ചയമായും പരാജയപ്പെടും. ഇന്നു പ്രായേണ കണ്ടുവരുന്നത് ഇതാണ്. സഭയെ വർത്തമാനകാല സാഹചര്യങ്ങളിൽ കാലാനുസൃതമായും പുരോഗമനാത്മകമായും *മേയിച്ചുഭരിക്കാൻ* അനുയോജ്യ സ്ഥാനികളെ തെരഞ്ഞെടുക്കേണ്ടത് അത്യന്താപേക്ഷിതമായിരിക്കെ ഇന്ന് ആ സ്ഥാനത്ത് കടന്നുകൂടിയിരിക്കുന്നവരിൽ ഭൂരിഭാഗവും ഇതിനു തീർത്തും വിപരീതമായി സഭയെ *മേഞ്ഞുഭരിക്കുന്നവർ* ആണ്.

സഭാ മാനേജിംഗ് കമ്മറ്റി തിരഞ്ഞെടുപ്പു പ്രക്രിയയിൽ കടന്നുകൂടിയ തികച്ചും അനഭിതമായ നികൃഷ്ട പ്രവണതകൾ മാത്രമാണ് ഈ ദുര്യോഗത്തിനു കാരണം. സണ്ടേസ്കൂൾ പത്താംക്ലാസുപോലും പാസാകാത്ത, ഒരു പള്ളിക്കമ്മറ്റി പോലും കണ്ടിട്ടില്ലാത്തവരാണ് മെത്രാന്മാരെ വരെ തിരഞ്ഞെടുക്കുന്ന പ്രക്രിയയുടെ ഭാഗമായ മാനേജിംഗ് കമ്മറ്റിയിലേയ്ക്ക് മത്സരിക്കുന്നത്! ആ മത്സരവും പ്രചരണവുമാകട്ടെ തികച്ചും ആഭാസകരവും! പലർക്കും മാനേജിംഗ് കമ്മറ്റി അംഗത്വം വെറും അലങ്കാരം മാത്രം, ചിലർക്കതൊരു വരുമാനമാർഗ്ഗം, മറ്റുചിലർ

ആരുടെയൊക്കയോ ബിനാമികൾ! പ്രഗൽഭർ ഇരുന്ന കസേരകളിൽ ഇന്ന് നിരന്നിരിക്കുന്നത് ഇത്തരക്കാരല്ലേ?

ഇന്ന് സഭാ മാനേജിംഗ് കമ്മറ്റി തിരഞ്ഞെടുപ്പിനെ ഇന്ത്യയിലെ ലോക്സഭാ/നിയമസഭാ/ തദ്ദേശ സ്വയംഭരണ സ്ഥാപന തിരഞ്ഞെടുപ്പുമായി പോലും താരതമ്യപ്പെടുത്താനാവില്ല. തിരഞ്ഞെടുപ്പു കമ്മീഷനുകൾ കാലാകാലങ്ങളിൽ പരിഷ്ക്കരിക്കുന്ന പെരുമാറ്റച്ചട്ടങ്ങൾ അവയെ കൂടുതൽകൂടുതൽ മാന്യമാക്കിക്കൊണ്ടിരിക്കുകയാണ്. സഭാ മാനേജിംഗ് കമ്മറ്റി തിരഞ്ഞെടുപ്പിനെ ഇന്ന് കേരളത്തിലെ പ്രാഥമിക സഹകരണ സംഘ തിരഞ്ഞെടുപ്പുമായി മാത്രമാണ് താരതമ്യം ചെയ്യാവുന്നത്. എന്ത് തോന്ന്യാസവും കാണിക്കാം. വീടുകേറി വോട്ടു തെണ്ടാം. പണം വെള്ളംപോലെ ഒഴുക്കാം. കക്ഷിരാഷ്ട്രീയവും കുടുംബബന്ധങ്ങളും നിർബാധം ഉപയോഗിക്കാം. എതിർ സ്ഥാനാർത്ഥികളെ വ്യക്തിഹത്യ ചെയ്യാം. നോട്ടീസുകളും വാറോലകളും വാരിവിതറാം. വൈദീകവൃന്ദത്തെ ക്യാൻവാസിംഗ് ഏജന്റുമാരാക്കാം. പണംനൽകി മാത്രമല്ല, അറ്റകൈയ്യിനു *ഇടവക മെത്രാൻ* എന്ന തുറുപ്പുചീട്ട് ഇറക്കിപോലും വോട്ടു മറിച്ച സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഇനി തിരഞ്ഞെടുപ്പിൽ എട്ടുനിലയിൽ പൊട്ടിയാലും ഒരു നോമിനേഷൻ തരപ്പെടുത്തി പുറകിലൂടെ വേലിപൊളിച്ചു കടക്കാം.

എന്തിനുവേണ്ടി? പത്തു പൈസ സിറ്റിംഗ് ഫീസ്പോലും കിട്ടുകില്ലാത്ത സഭാ മാനേജിംഗ് കമ്മറ്റി അംഗത്വത്തിനു വേണ്ടി! അഞ്ചുവർഷ കാലാവധിയുള്ള സമതിയിൽ ചിലർ തിരഞ്ഞെടുപ്പു കഴിഞ്ഞ് ആദ്യ യോഗത്തിൽ മാത്രമാണ് പങ്കെടുക്കുന്നത്! തിരഞ്ഞെടുക്കപ്പെടുന്നതോ? ചുരുക്കത്തിൽ പറഞ്ഞാൽ, സഭാഭരണഘടന പോകട്ടെ, *ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ...* പോലും നിശ്ചയമില്ലാത്തവർ....! ചിലർ ആകെ അവിടെ ചെയ്യുന്ന ജോലി എതിർശ്ബ്ദം ഉയർത്തുന്നവരെ കണ്ഠബലം കൊണ്ട് നിശ്ബദരാക്കുക മാത്രം! കൂടാതെ കുറെ *അനുമോദന- അനുശോചന - പ്രതിഷേധ - ഭക്തി പ്രമേയങ്ങൾ* പാസാക്കാനും! ചുമ്മാതല്ല മുമ്പ് രണ്ടും മൂന്നും ദിവസം സമ്മേളിച്ചിരുന്ന മാനേജിംഗ് കമ്മറ്റി ഇപ്പോൾ ശതകോടികളുടെ ബജറ്റ് പാസാക്കി കൃത്യം ഒരുമണിക്ക് *ഉണ്ടു പിരിയുന്നത്*!

**നിലവിലുള്ള ഇന്ത്യയിലെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തിരഞ്ഞെടുപ്പിൽ പോലും അടിസ്ഥാന വിദ്യാഭ്യാസ യോഗ്യത നിർബന്ധിതമാക്കിവരുന്ന ഇക്കാലത്ത് പ്രായപരിധി അടക്കമുള്ള നിബന്ധനകൾ സഭാ മാനേജിംഗ് കമ്മറ്റി അംഗത്വത്തിനും മാനദണ്ഡമാക്കേണ്ടത്അത്യന്താപേഷിതമാണ്.**

തിരഞ്ഞെടുപ്പിലെ ഈ ദുഷിച്ച പ്രവണതകളും മാനേജിംഗ് കമ്മറ്റിയുടെ നിലവാര തകർച്ചയും കാരണമാണ് യോഗ്യരും മാനേജിംഗ് കമ്മറ്റിക്കു ഭൂഷണവുമാകേണ്ട ആത്മാഭിമാനമുള്ള പലരും അതിൽനിന്നും ഒഴിഞ്ഞുമാറി നിൽക്കുന്നത്. ഈ പ്രവണത അടിയന്തിരമായി അവസാനിപ്പിച്ചേ തീരൂ. നിലവിലുള്ള ഇന്ത്യയിലെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തിരഞ്ഞെടുപ്പിൽപ്പോലും അടിസ്ഥാന വിദ്യാഭ്യാസ യോഗ്യത നിർബന്ധിതമാക്കിവരുന്ന ഇക്കാലത്ത് പ്രായപരിധി അടക്കമുള്ള നിബന്ധനകൾ സഭാ മാനേജിംഗ് കമ്മറ്റി അംഗത്വത്തിനും മാനദണ്ഡമാക്കേണ്ടത് അത്യന്താപേഷിതമാണ്. (മലങ്കര സഭയിലെ സ്ഥാനികളുടെ തിരഞ്ഞെടുപ്പിനുള്ള കൂടുതൽ നിർദ്ദേശങ്ങൾക്കു ബഥേൽ പത്രികയുടെ മുൻ ലക്കങ്ങളിൽ പ്രസിദ്ധീകരിച്ച ഈ ലേഖകന്റെ *നിങ്ങളുടെ പൗരത്വം എവിടെയാകുന്നു?, (2015 ഡിസംബർ) സഭാ ഭരണഘടനയ്ക്കു പരിഷ്ക്കാരം വേണം. (2016 ജൂൺ)* എന്നീ ലേഖനങ്ങൾ കാണുക.) പക്ഷേ അതിനേക്കാൾ ഒക്കെ ഉപരി, ഭവന സന്ദർശനം നടത്തിയും, ഫോൺ, നോട്ടീസുകൾ മുതലായവ ഉപയോഗിച്ചും ഉള്ള വോട്ടുപിടിത്തം പൂർണ്ണമയും ഒഴിവാക്കണം.

ഇതിനു തൽക്കാലം നടപടിച്ചട്ട ഭേദഗതിയൊന്നും ആവശ്യമില്ല. നിശ്ചയദാർഢ്യമുള്ള ഇടവക മെത്രാപ്പോലീത്താമാർ വിചാരിച്ചാൽ അതത് ഭദ്രാസനങ്ങളിൽ വളരെ ലളിതമായി നടപ്പാക്കാവുന്നതേ ഉള്ളു. ഇതിന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം വിളിച്ചു കൂട്ടുന്നതു സംബന്ധിച്ച് മലങ്കര മെത്രാപ്പോലീത്താ നോട്ടീസ് കൽപന പുറപ്പെടുവിച്ചാലുടനെ ഭദ്രാസന തലത്തിലുള്ള തെരഞ്ഞെടുപ്പു പ്രക്രിയ അനൗപചാരികമായി ആരംഭിക്കണം. അതിന് മാനേജിംഗ് കമ്മറ്റിയിലേയ്ക്ക് മത്സരിക്കാൻ ഉദ്ദേശിക്കുന്നവർ നിശ്ചിത രൂപത്തിലുള്ള അവരുടെ ബയോ - ഡേറ്റകൾ ഒരു ക്ളിപ്ത തീയതിക്കുമുമ്പ് ഇടവക മെത്രാപ്പോലീത്തായ്ക്ക് എത്തിച്ചുകൊടുക്കാൻ ആവശ്യപ്പെട്ട് ഇടവക മെത്രാപ്പോലീത്താ കൽപ്പന അയക്കണം. ഇടവകപ്പള്ളികളിലെ തിരഞ്ഞെടുപ്പ് പൂർത്തിയായാലുടൻ മുഴുവൻ അംഗങ്ങൾക്കും ഈ ബയോഡാറ്റകൾ മെത്രാപ്പോലീത്താ അയച്ചുകൊടുക്കണം.

*(ശേഷം 12-ാം പേജിൽ തുടരുന്നു...)*

## വചനപരിച്ഛേദം

ഫാ. പി. വി. ജോൺ

# പ്രത്യാശയിലേക്കുള്ള പടവുകൾ





1 രാജാ:19:13,ഏലിയാവു അതു കേട്ടിട്ടു തന്റെ പുതപ്പു കൊണ്ടു മുഖം മൂടി പുറത്തുവന്നു.ഗുഹാ മുഖത്ത് നിന്നു ! ഏലിയാവേ ഇവിടെ നിനക്ക് എന്തു കാര്യം എന്നു ചോദിക്കുന്ന ഒരു ശബ്ദം അവൻ കേട്ടു.

പഴയനിയമ പ്രവാചകന്മാരിൽ അഗ്രഗണ്യനായ ഏലിയാ ദീർഘദർശിയുടെ ചിന്താഗതിയിലും ജീവിതത്തിലും സമൂലമായ മാറ്റം വരുത്തിയ, യഹോവയായ ദൈവത്തിൽ നിന്നുള്ള ഒരു ചോദ്യമാണിത്. മരണഭീതിയിൽ പെട്ടു നിരാശയുടെ പടുകുഴിയിൽ നിപതിച്ചു, ജീവിച്ചിരിക്കുന്നതിനേക്കാൾ മരിക്കുന്നത് നല്ലത് എന്നു ചിന്തിച്ച ഏലിയാവിനെ പ്രത്യാശയിലേക്കു പിടിച്ചുയർത്തിയ ഒരു ചോദ്യമാണിത്. മരണം കൂടാതെ ഉടലോടെ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ട രണ്ടു വ്യക്തികളിൽ ഒരാളായി തീരുവാൻ ഏലിയാവിനെ അർഹനാക്കിയത് ഈ ചോദ്യമായിരുന്നു എന്നു പറയുന്നതിൽ തെറ്റില്ല സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ട മറ്റൊരാൾ ഹാനോക്കാണല്ലോ. ഹാനോക്കിനെക്കുറിച്ചു വി.വേദപുസ്തകത്തിൽ ഉല്പത്തി പുസ്തകം അഞ്ചാമദ്ധ്യായം 21–24 എന്നീ നാലു വാക്യങ്ങളിൽ വളരെ ഹ്രസ്വമായി വിവരിച്ചിരിക്കുന്നു. അവിടെ ഹാനോക്ക് ദൈവത്തോട് കൂടെ നടന്നു, ദൈവം അവനെ എടുത്തു കൊണ്ടതിനാൽ കാണാതെയായി എന്ന പ്രസ്താവം മാത്രമാണ് ഉള്ളത് എന്നാൽ ഏലിയാവിനെക്കുറിച്ചാവട്ടെ,ഏതാണ്ട് എട്ടു അദ്ധ്യായങ്ങളിൽ വളരെ വിശദമായി പ്രതിപാദിച്ചിരിക്കുന്നു.വി. വേദപുസ്തക ചരിത്രത്തിൽ ആ വിധത്തിലുള്ള ഒരു സ്ഥാനം കരഗതമാക്കുവാൻ ഏലിയാവിനു സാധിച്ചത്, അനുശോധനാപരമായ ഈ ചോദ്യത്തോടു അനുകൂലമായി പ്രതികരിച്ചതു കൊണ്ടു മാത്രമാണ്. യഹോവയ്ക്കു വേണ്ടി,ദൈവകല്പന പ്രകാരം അനേകം വൻ കാര്യങ്ങൾ പ്രവർത്തിച്ചുവെങ്കിലും അവസാനം ഈയൊരു മാറ്റത്തിനു ഏലിയാവു തയ്യാറായില്ലായിരുന്നുവെങ്കിൽ അവന്റെ ജീവചരിത്രം പാടേ മാറിപ്പോകുമായിരുന്നു എന്നു തിരിച്ചറിയുമ്പോഴാണ് ഈ ചോദ്യത്തിനു മനുഷ്യ ജീവിതത്തിലുള്ള പ്രസക്തിയും പ്രാധാന്യവും വ്യക്തമാകുന്നത്. ദൈവത്തിന്റെ കല്പന അനുസരിച്ചു അവന്റെ ഇഷ്ടം ആചരിക്കുന്നവനെ ദൈവം ഒരു നാൾ കൈവിടുകയില്ല,ഉപേക്ഷിക്കുകയുമില്ല എന്ന വലിയ സത്യം ഈ സംഭവം നമ്മെ ഉദ്ബോധിപ്പിക്കുന്നു. അതു പൂർണ്ണമായി ഗ്രഹിക്കണമെങ്കിൽ ഏലിയാവിനെക്കുറിച്ചു കൂടുതൽ കാര്യങ്ങൾ നാം മനസ്സിലാക്കേണ്ടതുണ്ട്.

ഏലിയാവിന്റെ ജീവചരിത്രത്തെക്കുറിച്ചു വ്യക്തമായ പ്രസ്താവങ്ങളൊന്നും വി.വേദപുസ്തകത്തിൽ കാണുന്നില്ല. ഏലിയാവിന്റെ പ്രവർത്തനം ആരംഭിക്കുന്നത് 1 രാജാ:17–ാം അദ്ധ്യായത്തിലാണു കാണുന്നത്.1 രാജാ:17:1 ൽ പറഞ്ഞിരിക്കുന്നത് ഇങ്ങനെയാണ്.' എന്നാൽ ഗിലയാദിലെ തിശ്ബയിൽ നിന്നുള്ള തിശ്ബ്യനായ ഏലിയാവ് ആഹാബിനോടു ഞാൻ സേവിച്ചു നിൽക്കുന്ന യിസ്രായേലിന്റെ ദൈവമായ യഹോവയാണ്, ഞാൻ പറഞ്ഞല്ലാതെ ഈയാണ്ടുകളിൽ മഞ്ഞും മഴയും ഉണ്ടാകുകയില്ലായെന്നു പറഞ്ഞു. ഏലിയാവ് ഗിലയാദിലെ തിശ്ബയിലാണ് ജനിച്ചതും വളർന്നതുമെന്ന സൂച

നയല്ലാതെ അവന്റെ മാതാപിതാക്കന്മാരെക്കുറിച്ചോ മുൻകാല ചരിത്രത്തെക്കുറിച്ചോ ഒന്നും പറയുന്നില്ല. ആഹാബിന്റെ കാലത്താണ് അവൻ പ്രവചനം ആരംഭിച്ചത്.ദൈവം അവനെ എങ്ങനെ എവിടെ വച്ച് ഈ കാര്യങ്ങൾക്കായി നിയോഗിച്ചുവെന്നു വ്യക്തമായി പറയുന്നില്ലെങ്കിലും,അവൻ യഹോവയുടെ വഴികളിൽ നടന്നവനായിരുന്നുവെന്ന് ഞാൻ സേവിച്ചു നിൽക്കുന്ന യഹോവ എന്ന പ്രസ്താവം വ്യക്തമാക്കുന്നു. ആഹാബ്,അഹസ്യാവ് എന്നീ യിസ്രായേൽ രാജാക്കന്മാരുടെ കാലത്ത് അവൻ ജീവിച്ചിരുന്നു. ആയതിനാൽ 875-851 കാലഘട്ടമായിരുന്നു പ്രവചനകാലമെന്ന് വേദപുസ്തക ചരിത്ര പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു.

പിൽക്കാലത്തും ഏലിയാവിനെക്കുറിച്ചുള്ള പരാമർശം വി.വേദപുസ്തകത്തിൽ കാണുന്നുവെന്നത് ഏലിയാവിന്റെ മഹത്വം ഉയർത്തുന്നു.ഏലിയാവും രാജാക്കന്മാരുടെ പുസ്തകത്തിൽ നിന്നു വളർന്നു പുതിയ നിയമകാലത്തോളം എത്തിയെന്നത് എടുത്തു പറയേണ്ട ഏലിയാവിന്റെ ഒരു സവിശേഷതയാണ്. മലാഖി പ്രവചനത്തിലും ഏലിയാവിനെക്കുറിച്ചുള്ള പ്രവചനം കാണുന്നുണ്ട്.യഹോവയുടെ വലിയതും ഭയങ്കരവുമായ നാൾ വരുന്നതിനു മുൻപെ ഞാൻ നിങ്ങൾക്ക് ഏലിയാ പ്രവാചകനെ അയയ്ക്കും." എന്ന മലാഖിയുടെ പ്രവചനം വി.യോഹന്നാൻ സ്നാപകനിൽ നിറവേറിയതായി വി.വേദപുസ്തകം സാക്ഷിക്കുന്നു.വി.മത്തായി 11:14 ൽ നമ്മുടെ കർത്താവു വി.യോഹന്നാനെക്കുറിച്ചു പറയുന്നു."നിങ്ങൾക്കു ഗ്രഹിപ്പാൻ മനസ്സുണ്ടെങ്കിൽ വരുവാനുള്ള ഏലിയാവു ഇവൻ തന്നെ" എന്നാൽ കർത്താവിന്റെ പ്രസ്താവം കൊണ്ട് ഏലിയാവിന്റെ മഹത്വം അവസാനിക്കുന്നില്ല.കർത്താവു മറുരൂപ മലയിൽ തേജസ്ക്കരിക്കപ്പെട്ടപ്പോൾ,അവന്റെ നിര്യാണത്തെക്കുറിച്ചു സംസാരിക്കുവാനായി മോശയോടൊപ്പം ഏലിയാവും പ്രത്യക്ഷപ്പെട്ടിരുന്നു.(വി.മത്താ:17:3) യിസ്രായേലിന്റെ വിമോചകനും ദീർഘദർശിമാരിൽ തലവനുമായ മോശെയ്ക്കു തുല്യനായ ഏലിയാവിനെ ഇവിടെ നാം കാണുന്നു. ഇസ്ലാംമതവും ഏലിയാവിനെ ഒരു വലിയ പ്രവാചകനായി ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്നു.

ധീരനായ ഒരു പ്രവാചകനായിട്ടാണ് ഏലിയാവ് 1 രാജാ:17-ാം അദ്ധ്യായത്തിൽ പ്രത്യക്ഷപ്പെടുന്നത്. 18-ാം അദ്ധ്യായത്തിൽ എത്തിച്ചേരുമ്പോൾ ആ ധൈര്യം പ്രശംസനീയമാം വിധം വളരുന്നു.ശരീരവും മനസ്സും ഒരുപോലെ ഉറപ്പുള്ളവനായിരുന്നതിനാൽ അദ്ദേഹത്തെ ഒരു ഉരുക്കുമനുഷ്യൻ എന്നു വിശേഷിപ്പിക്കാവുന്നതാണ്.യിസ്രായേലിന്റെ രാജാവായ ആഹാബു,....... സീദോന്യക്കാരി ഇസബേലിന്റെ സ്വാധീനവലയത്തിൽപ്പെട്ടു യഹോവയുടെ അനേകം പ്രവാചകന്മാരെ വധിക്കുകയും ബാൽ വിഗ്രഹാരാധന പ്രചരിപ്പിക്കുകയും ചെയ്തു.തന്മൂലം യിസ്രായേൽ ജനം ജീവനുള്ള ദൈവത്തിൽ നിന്നു അകലുകയും സന്മാർഗ്ഗ നിഷ്ഠ അധഃപതിക്കുകയും ചെയ്തു.അതിനെതിരായി യഹോവ എഴുന്നേല്പിച്ച ഏലിയാ പ്രവാചകൻ ധൈര്യമായി ആഹാബു രാജാവിന്റെ സന്നിധിയിൽ കയറിച്ചെന്ന് ആഹാബിനും യിസ്രായേലിനും എതിരായി യഹോവയുടെ അരുളപ്പാട് അറിയിക്കുന്നു.

ദീർഘകാലം മഴ പെയ്യാതാകുമ്പോൾ വന്നു ഭവിക്കാവുന്ന ക്ഷാമത്തെക്കുറിച്ചു മുൻകൂട്ടി കണ്ടു യഹോവ പ്രവാചകനെ സംരക്ഷിക്കുന്നു. യോർദ്ദാന്റെ കിഴക്കുള്ള കെരീബ് തോട്ടിന്നരികെ ഒളിച്ചിരിക്കുവാൻ യഹോവ അവനോടു അരുളിച്ചെയ്തു.അവിടെ തോട്ടിലെ വെള്ളം കുടിച്ചും യഹോവ നിയോഗിച്ച കാക്ക കൊണ്ടു കൊടുക്കുന്ന അപ്പവും ഇറച്ചിയും ഭക്ഷിച്ചും അവൻ ഉപജീവിച്ചു. തോട്ടിലെ വെള്ളം വറ്റിയപ്പോൾ പ്രവാചകനെ സംരക്ഷിപ്പാൻ യഹോവ സാരാഫാത്തിലെ ഒരു വിധവയെ കണ്ടെത്തി. കലത്തിൽ അവശേഷിക്കുന്ന ഒരു പിടി മാവും തുരുത്തിയിലെ അല്പം എണ്ണയും കൊണ്ട് അപ്പമുണ്ടാക്കി തിന്നു മരിക്കുവാൻ ഒരുങ്ങിയിരിക്കുന്ന വിധവയുടെ കലത്തിലെ മാവു തീർന്നു പോകാതെയും തുരുത്തിയിലെ എണ്ണ വറ്റിപ്പോകാതെയും ഏതാണ്ടു മൂന്നു സംവത്സരക്കാലം യഹോവ അവരെ പരിപാലിക്കുന്നു.

ക്ഷാമകാലം മുഴുവനും മൂവരേയും യഹോവയായ ദൈവം ക്ഷേമമായി പരിപാലിച്ചു. ദേശം മുഴുവൻ ദുരിതത്തിലും കഷ്ടതയിലും ആയപ്പോൾ അവർ മാത്രം സുരക്ഷിതരായി കഴിയുന്നു. ദൈവപരിപാലനയെക്കുറിച്ചുള്ള അവബോധം ദൃഢതരമാക്കുവാനും, സുഭിക്ഷതയിൽ അഹങ്കരിച്ചു പോകാതിരിപ്പാനുമായിട്ടു അവർക്കും യഹോവ ഒരു ദുഃഖാനുഭവം നൽകുന്നു. വിധവയുടെ മകൻ ദീനം പിടിച്ചു മരിച്ചു. വിധവ സ്ത്രീയ്ക്കു അത് അവിശ്വസനീയമായി. എന്തുകൊണ്ട് ഇങ്ങനെ സംഭവിച്ചു? അവൾ ഏലിയാവിനോടു പറഞ്ഞു 1 രാജാ:17:18." അയ്യോ! ദൈവപുരുഷനേ,എനിക്കും നിനക്കും തമ്മിൽ എന്ത്? എന്റെ പാപം ഓർമ്മിപ്പിക്കേണ്ടതിനും എന്റെ മകനെ കൊല്ലേണ്ടതിനും ആകുന്നുവോ നീ എന്റെ അടുക്കൽ വന്നത്?" ഈ ചോദ്യം

സ്വാഭാവികമാണ്.ഇടയ്ക്ക് ഒരു കാര്യം പറയട്ടെ കാനാവിലെ കല്യാണത്തിൽ മാതാവിനോടു യേശു പറഞ്ഞ അതേ വാചകം ഇവിടെ വിധവ ഏലിയാവിനോടു പറഞ്ഞിരിക്കുന്നു.ഇത് വി.വേദപുസ്തകത്തിൽ പലയിടത്തും നാം കാണുന്നുണ്ട്.പലതും കരുതുന്ന അർത്ഥമല്ല അതിനുള്ളത് എന്നു ആ ഭാഗങ്ങളെല്ലാം വെളിവാക്കുന്നു. പോകട്ടെ.ഈ ചോദ്യത്തിനു മുൻപിൽ പ്രവാചകനും പകച്ചു നിന്നു പോയി.അതുകൊണ്ട് പ്രവാചകൻ യഹോവയോട് ഞാൻ വന്നു പാർക്കുന്ന ഇവിടുത്തെ വിധവയുടെ മകനെ കൊല്ലുവാൻ തക്കവണ്ണം നീ അവൾക്ക് അനർത്ഥം വരുത്തിയോ? എന്നു ചോദിക്കുന്നു.എങ്കിലും താൻ സേവിക്കുന്ന യഹോവയിൽ അടിയുറച്ചു വിശ്വസിച്ച ഏലിയാവ് അവനെ കട്ടിലിൽ കിടത്തി മൂന്നു പ്രാവശ്യം അവന്റെ മേൽ ..... 'യഹോവേ ഈ കുട്ടിയുടെ പ്രാണൻ അവനിൽ മടങ്ങിവരുമാറാകട്ടെ' എന്നു പ്രാർത്ഥിച്ചു.യഹോവ പ്രാർത്ഥന കേട്ടു.കുട്ടിയുടെ ജീവൻ തിരികെ നൽകി. ഇത് ഒരു കാര്യം നമ്മെ ഉദ്ബോധിപ്പിക്കുന്നു നമ്മുടെ നടുവിൽ നിഹളിച്ചു പോകാതിരിപ്പാൻ ദൈവം പലപ്പോഴും ചെറിയ ചെറിയ വേദനകളും ദുഃഖങ്ങളും നമുക്കു നൽകികൊണ്ടിരിക്കും എങ്കിലും അവൻ പൂർണ്ണമായി നമ്മെ ഉപേക്ഷിക്കുകയില്ല. അതിൽ നിന്നെല്ലാം അത്ഭുതകരമായി വിടുവിക്കും. സങ്കീർത്തനക്കാരൻ പറഞ്ഞിരിക്കുന്നതു നമുക്കു സുപരിചിതമാണ്.തന്റെ ഭക്തന്മാർക്ക് അനർത്ഥങ്ങൾ അനവധിയാണെങ്കിലും വീണാലും നിലംപരിചാകാതെ ദൈവം അവരെ കൈകളിൽ താങ്ങിക്കൊള്ളും. സങ്കീ:34:19. 'നീതിമാന്റെ അനർത്ഥങ്ങൾ അസംഖ്യമാകുന്നു അവ എല്ലാറ്റിൽ നിന്നും യഹോവ അവനെ വിടുവിക്കുന്നു.' സങ്കീ:37:24."അവൻ വീണാലും നിലം പരിചാകയില്ല.യഹോവ അവനെ കൈപിടിച്ചു താങ്ങുന്നു."

മൂന്നാം സംവത്സരത്തിൽ ഏലിയാവിനു വീണ്ടും യഹോവയുടെ അരുളപ്പാടു ഉണ്ടായി. ആഹാബിന്റെ അടുക്കൽ പോകണം.ദേശത്തു മഴ പെയ്യിക്കുവാൻ പോകുന്നു.ദേശത്ത് ക്ഷാമം കഠിനമായതിനാൽ ആഹാബു ഗൃഹവിചാരകനായ ഒബെദ്യാവിനെ കുതിരകളെയും കോവർ കഴുതകളേയുമെങ്കിലും രക്ഷിക്കുവാൻ തക്കവണ്ണം എവിടെയെങ്കിലും പുല്ലു കിട്ടുമോ എന്നന്വേഷിക്കുവാൻ പറഞ്ഞുവിടുന്നു.ഒബെദ്യാവു ഒരു യഥാർത്ഥ യഹോവ ഭക്തനായിരുന്നു.ഈസബേൽ യഹോവയുടെ പ്രവാചകന്മാരെ വധിച്ചപ്പോൾ അവൻ നൂറു പ്രവാചകന്മാരെ അമ്പതുവീതം ഒളിപ്പിച്ചു വച്ചു.അപ്പവും വെള്ളവും കൊടുത്ത് രക്ഷിച്ചു.യാത്രയിൽ ഏലിയാവും ഒബെദ്യാവും തമ്മിൽ കണ്ടുമുട്ടി.ഒബെദ്യാവിന് ഏലിയാവിനെ മനസ്സിലായി.താൻ ഇവിടെയുണ്ടന്ന് ആഹാബിനോടു പറയാൻ ഏലിയാവ് ഒബെദ്യാവിനെ നിർബന്ധിച്ചു.എന്നാൽ അവന് ഭയമാണ് ഉണ്ടായത് ഏലിയാവിനെ അന്വേഷിച്ചു കണ്ടു കിട്ടാതെ ആഹാബു കോപിച്ചിരിക്കുകയാണ്.ഏലിയാവു ഇവിടെയുണ്ടെന്ന് ചെന്നു പറയുമ്പോൾ യഹോവ ഏലിയാവിനെ അപ്രത്യക്ഷനാക്കിയെങ്കിൽ തനിക്കു വധം നിശ്ചയമാണെന്ന് ഒബെദ്യാവു ഭയപ്പെട്ടു.താൻ ഒരു യഹോവ ഭക്തനാണെന്നും താൻ നൂറു പ്രവാചകന്മാരെ സംരക്ഷിക്കുന്നുണ്ടെന്നും ഒബെദ്യാവ് ഏലിയാവിനെ അറിയിച്ചു.സൈന്യങ്ങളുടെ ദൈവമായ യഹോവയെ കൊണ്ട് ആണയിട്ടു,താൻ ഇന്നു തന്നെ ആഹാബിനെ കാണുമെന്ന് ഏലിയാവു തറപ്പിച്ചുപറഞ്ഞപ്പോൾ ഒബെദ്യാവ് പോയി ആഹാബിനോടു വിവരം പറഞ്ഞു.ആഹാബ് ഏലിയാവിന്റെ അടുക്കൽ എത്തി.ഏലിയാവിനോട് ഇത് ആർ? യിസ്രായേലിനെ കഷ്ടപ്പെടുത്തുന്നവനോ?എന്നു ചോദിച്ചു.അതിന് ഏലിയാവു ധൈര്യമായി ആഹാബിന്റെ മുഖത്തു നോക്കി,യിസ്രായേലിനെ കഷ്ടപ്പെടുത്തുന്നതു ഞാനല്ല;രാജാവു തന്നെയാണെന്ന് തറപ്പിച്ചു പറഞ്ഞു.ഏലിയാവിന്റെ അഭിപ്രായ പ്രകാരം ആഹാബ് എല്ലാ യിസ്രായേല്യരേയും ബാലിന്റെ നൂറ്റി അമ്പത് പ്രവാചകന്മാരെയും കർമ്മേൽ പർവ്വതത്തിൽ വരുത്തി.ഏലിയാവു സർവ്വ ജനത്തോടും' നിങ്ങൾ എത്രത്തോളം രണ്ടു തോണിയിൽ കാൽ വയ്ക്കും?യഹോവ ദൈവമെങ്കിൽ അവനെ അനുഗമിപ്പീൻ.ബാൽ എങ്കിലോ അവനെ അനുഗമിപ്പീൻ' എന്നു പറഞ്ഞു.ജീവനുള്ള ദൈവം ആരെന്നു തെളിയിക്കാൻ യാഗം അർപ്പിക്കുന്നതിനും തീരുമാനിച്ചു.

കർമ്മേൽ പർവ്വതത്തിൽ രണ്ടു യാഗപീഠങ്ങൾ പണിതു.അതിൽ യാഗം അർപ്പിക്കുവാൻ രണ്ടു കാളകളേയും കൊണ്ടുവന്നു.ബാലിന്റെ പ്രവാചകന്മാരോടു അതിൽ ഒന്നു തെരഞ്ഞെടുക്കുവാൻ ഏലിയാവു ആവശ്യപ്പെട്ടു.അവർ ഒന്നിനെ എടുത്ത് അറുത്ത് യാഗപീഠത്തിൽ വച്ചു.ഏലിയാവിന്റെ അഭിപ്രായ പ്രകാരം ബാലിന്റെ പ്രവാചകന്മാർ,ആകാശത്തു നിന്നു തീ ഇറങ്ങി വന്ന് യാഗ വസ്തുവിനെ ദഹിപ്പിക്കുവാൻ ബാലിനോടു പ്രാർത്ഥിക്കുന്നു.അവർ തങ്ങളെ തന്നെ മുറിവേല്പ്പിച്ചും മറ്റും പ്രാർത്ഥിക്കുകയും നിലവിളിക്കുകയും ചെയ്തിട്ടും ഫലം ഒന്നുമുണ്ടായില്ല.

(തുടരും...)

# കൂടപ്പെടുന്നവരും നാമാകണം...

(8-ാം പേജിന്റെ തുടർച്ച...)

ഒപ്പം സ്ഥാനാർത്ഥികൾ ഏതെങ്കിലും വിധത്തിൽ വോട്ടഭ്യർത്ഥന നടത്തുന്നപക്ഷം അത് അയോഗ്യതയായി കണക്കാക്കണമെന്നും അവരെ ഒരുവിധത്തിലും പ്രോൽസാഹിപ്പിക്കരുതെന്നും അസോസിയേഷൻ അംഗങ്ങളെ മെത്രാപ്പോലീത്താ ഉദ്ബോധിപ്പിക്കണം. ഇതിനുള്ള ചിലവിനായി നിശ്ചിതസംഖ്യ സ്ഥാനാർത്ഥികളിൽ നിന്നും ഈടാക്കാവുന്നതാണ്.

തുടർന്ന് നിർദ്ദിഷ്ട രൂപത്തിലുള്ള നാമനിർദ്ദേശ പത്രികകൾ ഭദ്രാസനതലത്തിൽ സ്വീകരിക്കണം. മെത്രാപ്പോലീത്താ അയച്ചുകൊടുക്കുന്ന ജീവചരിത്ര ക്കുറിപ്പുകൾ ഒഴികെ മറ്റൊരുതരത്തിലുള്ള അഭ്യർത്ഥനയും പാടില്ലെന്നും, അങ്ങനെ ചെയ്യുന്നപക്ഷം അത് അയോഗ്യതയായി സമ്മതിദായകരെ അറിയിക്കുമെന്നും സ്ഥാനാർത്ഥികളോട് കർശനമായി നിർദ്ദേശിക്കണം. ആരെങ്കിലും അത്തരം ശ്രമങ്ങൾ നടത്തുന്ന പക്ഷം ആ വിവരം ഉടൻ മെത്രാപ്പോലീത്തായെ അറിയിക്കണമെന്നു വോട്ടറന്മാരെയും അറിയിക്കണം.

**മലങ്കരസഭയിൽ ക്രിയാത്മകമായ പല ഭരണക്രമീകരണങ്ങൾക്കും മുൻകൈയെടുത്ത ചെങ്ങന്നൂർ ഭദ്രാസനത്തിൽത്തന്നെ ഇക്കുറി ഈ പ്രക്രിയ ആരംഭിച്ചാൽ ഭദ്രാസനത്തിന് അതൊരു പൊൻതൂവൽകൂടി ആയിരിക്കും.**

അസോസിയോഷൻ ആംഗങ്ങൾ മനസിലാക്കേണ്ട ഒരു വസ്തുതയുണ്ട്. ഇടവകയ്ക്കുവേണ്ടിയാണ് വ്യക്തിപരമായല്ല അവർ തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത്. അസോസിയേഷൻ അംഗങ്ങൾക്ക് ഇടവകയിൽനിന്നും നൽകുന്ന സമ്മതപത്രത്തിലെ ... *അസോസിയേഷൻ യോഗത്തിൽ ഹാജരായി ഇടവകയ്ക്കുവേണ്ടി അഭിപ്രായം പറയുന്നതിനും ആവശ്യമെങ്കിൽ വോട്ടു ചെയ്യുന്നതിനും വേണ്ടി* ... എന്ന വാചകം വ്യക്തമാക്കുന്നത് അതാണ്. ഇടവകയോഗംകൂടി അഭിപ്രായ രൂപീകരണം പ്രായോഗികമല്ലാത്തതിനാൽ ഇടവകയിൽ വോട്ടവകാശമുള്ള എല്ലാ വൈദീക – അവൈദിക പ്രതിനിധികളും ബയോഡേറ്റ കിട്ടുന്ന മുറയ്ക്ക് നിർബന്ധമായി അവയെപ്പറ്റി കൂടിയാലോചന നടത്തേണ്ടതുണ്ട്.

ഭദ്രാസനതല വോട്ടെടുപ്പ് നടക്കുന്നദിവസം വോട്ടെടുപ്പിനു മുമ്പ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ ഒരു *മീറ്റ് – ദ – കാൻഡിഡേറ്റ്* നടത്തണം. യോഗ്യരായ എല്ലാ സ്ഥാനാർത്ഥികൾക്കും 3 മിനുട്ടു വീതം സ്വയം പരിചയപ്പെടുത്താൻ അവസരം കൊടുക്കുക. ഏതെങ്കിലും സ്ഥാനാർത്ഥി പെരുമാറ്റച്ചട്ടം ലംഘിച്ചിട്ടുണ്ടെങ്കിൽ ആ വിവരം മെത്രാപ്പോലീത്താ യോഗത്തെ ധരിപ്പിക്കുക. അതിനു ശേഷം 5 മിനിട്ട് സമയം ഓരോ ഇടവകയിൽനിന്നുള്ള അംഗങ്ങൾക്കും ഒരു കൂടിയാലോചനയ്ക്കുള്ള സമയം കൂടി നൽകണം. അതിനുശേഷം വോട്ടെടുപ്പ് നടത്തി തിരഞ്ഞെടുപ്പ് പ്രക്രിയ പൂർത്തിയാക്കാം.

ഒരു ദശാബ്ദത്തിനുള്ളിൽ ചില ഭദ്രാസനങ്ങളിൽ ഒരു ദുഷിച്ച പ്രവണത കടന്നുകൂടിയിട്ടുണ്ട്. മാനേജിംഗ് കമ്മറ്റിയിലേയ്ക്കുള്ള വൈദിക അംഗങ്ങളെ ഭദ്രാസന വൈദികഅംഗങ്ങൾ മാത്രം ചേർന്ന് തിരഞ്ഞെടുക്കുക. ആ പ്രക്രിയയിൽ അവൈദിക പ്രതിനിധികൾക്ക് പങ്കില്ല. അതേസമയം അവൈദീക പ്രതിനിധികളുടെ തിരഞ്ഞെടുപ്പിൽ വൈദീകർ വോട്ട് രേഖപ്പെടുത്തുകയും ചെയ്യും. ഇത് സ്വാഭാവിക നീതിയുടെ നഗ്നമായ ലംഘനമാണ്. ഒന്നുകിൽ വൈദിക പ്രതിനിധികളെ വൈദികരും അവൈദീക പ്രതിനിധികളെ അവൈദീകരും മാത്രം തിരഞ്ഞെടുക്കുക, അല്ലെങ്കിൽ ഇരുകൂട്ടരേയും പൊതുവായി തിരഞ്ഞെടുക്കുക. ഈ രണ്ടുമാർഗ്ഗത്തിലും ഇടവകയിൽ നിന്നുള്ള പ്രതിപുരുഷന്മാരുടെ കൂടിയാലോചന അനിവാര്യമാണ്. അതിൽ ഉണ്ടാകുന്ന സമവായം അംഗീകരിക്കാൻ കത്തനാർ അംഗങ്ങളും ബാദ്ധ്യസ്ഥരുമാണ്.

കാര്യമായ പരിശ്രമം കൂടാതെ തന്നെ തിരഞ്ഞെടുപ്പിന്റെയും അതുവഴി മാനേജിംഗ് കമ്മറ്റിയുടേയും നിലവാരം ഉയർത്താൻ ഇതുമൂലം സാധിക്കും. മലങ്കരസഭയിൽ ക്രിയാത്മകമായ പല ഭരണക്രമീകരണങ്ങൾക്കും മുൻകൈയെടുത്ത ചെങ്ങന്നൂർ ഭദ്രാസനത്തിൽത്തന്നെ ഇക്കുറി ഈ പ്രക്രിയ ആരംഭിച്ചാൽ ഭദ്രാസനത്തിന് അതൊരു പൊൻതൂവൽ കൂടി ആയിരിക്കും.

കാര്യക്ഷമതയും സഭാസ്നേഹവും കാര്യഗൗരവവും ആത്മാർത്ഥതയുമുള്ള ഒരു മാനേജിംഗ് കമ്മറ്റി രൂപംകൊള്ളണം. അതിനായി യോഗ്യരായ അംഗങ്ങളെ തിരഞ്ഞെടുത്തയയ്ക്കണം. പഴയ പ്രാർത്ഥനാപുസ്തകത്തിൽ പറയുന്നതുപോലെ.. *അതിനായി കൂടപ്പെടുന്നവരും നാമാകണം.* 

വർഗീസ് ജോൺ, തോട്ടപ്പുഴ

# അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും തമ്മിലുള്ള ഉടമ്പടിയ്ക്കു വേണ്ടിയുള്ള കരട് നിർദേശം

(കഴിഞ്ഞ ലക്കം തുടർച്ച)

[Draft Proposal for a Protocol between the Syriac Orthodox Church of Antioch (SOCA) and the Malankara Orthodox Syrian Church (MOSC)]

**ഉടമ്പടി**

1. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പൗരോഹിത്യ പിൻതുടർച്ചയും സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നു.

2. ഇരു സഭകളും അംഗീകരിക്കുന്ന സഭാ പാരമ്പര്യവും വിവിധ സുന്നഹദോസ് നിശ്ചയങ്ങളും ചരിത്രപരമായ ബന്ധവും അനുസരിച്ച് മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിനു ഭംഗം വരാതെ, വിശുദ്ധ പത്രോസ് ശ്ലീഹായുടെ പിൻഗാമിയായ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും പാത്രിയർക്കീസിന് ആദരവിന്റെ ഒന്നാം സ്ഥാനം (the first position of honour) ഉണ്ടായിരിക്കും.

3. വി. പത്രോസ് ശ്ലീഹായുടെ സിംഹാസനത്തിൻ കീഴിലുള്ള അന്ത്യോഖ്യൻ സഭയും വി. തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻ കീഴിലുള്ള മലങ്കര സഭയും ഒരേ ഓർത്തഡോക്സ് വിശ്വാസവും വിശുദ്ധ കുർബാന സംസർഗവുമുള്ള സ്വതന്ത്ര സഭകളാണ്.

4. ഇരു സഭകളും തമ്മിലുള്ള ആത്മീയ ബന്ധം വ്യക്തമാക്കുന്നതിനും സുദൃഢമാക്കുന്നതിനും അന്ത്യോഖ്യാ പാത്രിയർക്കീസിനെയും പൗരസ്ത്യ കാതോലിക്കായെയും എല്ലാ വിശുദ്ധ കുർബാനകളിലും സ്മരിക്കണം. പാത്രിയർക്കീസിന്റെ നാമമാണ് ആദ്യം പറയേണ്ടത്.

5. ഓരോ സഭയുടെയും കാര്യത്തിന് അതിന്റേതായ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് ഉണ്ടായിരിക്കും.

6. അപ്പോസ്തോലികമായ ഓർത്തഡോക്സ് വിശ്വാസത്തിലും പാരമ്പര്യത്തിലുമുള്ള ഒരുമ ഉറപ്പുവരുത്താൻ ഇരു സഭകളും ചേർന്നുള്ള സംയുക്ത സുന്നഹദോസ് ആവശ്യമുള്ളപ്പോൾ വിളിച്ചുകൂട്ടുന്നത് അഭികാമ്യമാണ്.

7. ഓരോ സഭയ്ക്കും അതിന്റെ പാത്രിയർക്കീസിനെ/കാതോലിക്കോസിനെ തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യമുണ്ട്. എന്നാൽ ഇരു സഭകളും തമ്മിലുള്ള അടുത്ത ബന്ധം വ്യക്തമാക്കത്തക്കവണ്ണം ഈ തെരഞ്ഞെടുപ്പു പ്രക്രിയയിൽ അതിഥികളായി സംബന്ധിക്കുന്നതിന് അപര സഭ ഒരു പ്രതിനിധി സംഘത്തെ അയയ്ക്കേണ്ടതാണ്.

8. ഏതെങ്കിലുമൊരു സഭയുടെ പാത്രിയർക്കീസിന്റെ / കാതോലിക്കോസിന്റെ സ്ഥാനാരോഹണ ശുശ്രൂഷയിൽ സംബന്ധിക്കുന്നതിന് അപര സഭയിൽ നിന്ന് പ്രതിനിധി സംഘത്തെ അയയ്ക്കേണ്ട

താണ്. അപര സഭയുടെ പാത്രിയർക്കീസ് / കാതോലിക്കോസ് പ്രധാന കാർമ്മികനായിരിക്കും. (എഡി 869ലെ കഫർതൂതോ സുന്നഹദോസ് 4-ാം നിശ്ചയം, ഹൂദായ കാനോൻ 7 : 1, മലങ്കര സഭാഭരണഘടന 101, 114 വകുപ്പുകൾ).

9. പരസ്പര ബന്ധം ശക്തിപ്പെടുത്തുന്നതിന് ഓരോ സഭയിലും നടക്കുന്ന പ്രധാന പരിപാടികളിൽ അപരസഭയെ ക്ഷണിക്കുന്നത് അഭികാമ്യമാണ്.

10. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിനു പുറത്തുള്ള സഭകളുമായി ഏതെങ്കിലും ഒരു സഭ നടത്തുന്ന വിശ്വാസ സംബന്ധമായ ഔദ്യോഗിക സംവാദങ്ങളിൽ സംബന്ധിക്കുന്നതിന് എപ്പിസ്കോപ്പൽ സുന്നഹദോസിലെ ഒരു അംഗത്തെയെങ്കിലും അയയ്ക്കുന്നതിന് അപര സഭയെ ക്ഷണിക്കേണ്ടതാണ്. ആഗോള എക്യുമെനിക്കൽ കാര്യങ്ങളിൽ ഇരു സഭകളും കൂടിയാലോചന നടത്തേണ്ടതാണ്.

11. ഈ ഉടമ്പടി പ്രായോഗികമാക്കുന്നത് നിരീക്ഷിക്കുന്നതിനും താഴെ പറയുന്ന വിവിധ മേഖലകളിൽ പരസ്പര സഹകരണം വർദ്ധിപ്പിക്കുന്നതിനും ഇരു സഭകളുടെയും എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങൾ ഉൾപ്പെടുന്ന ഒരു സംയുക്ത സ്ഥിരം സമിതി രൂപീകരിക്കേണ്ടതാണ്.

(1) പാത്രിയർക്കീസ്, കാതോലിക്കോസ്, മെത്രാപ്പോലീത്താമാർ, എപ്പിസ്കോപ്പാമാർ, വൈദികർ, സന്യാസികൾ, ശെമ്മാശന്മാർ, സെമിനാരി അദ്ധ്യാപകർ, വിദ്യാർത്ഥികൾ തുടങ്ങിയവരുടെ പരസ്പര സന്ദർശനങ്ങളുടെ പ്രോത്സാഹനം. (2) വൈദിക വിദ്യാഭ്യാസം. (3) സൺഡേസ്കൂൾ, യുവജനങ്ങൾക്കും കുടുംബങ്ങൾക്കുമുള്ള പരിപാടികൾ എന്നിവയിലൂടെയുള്ള ക്രൈസ്തവ വിദ്യാഭ്യാസം. (4) സാമൂഹ്യ സേവനവും വികസന പദ്ധതികളും. (5) വിദേശരാജ്യങ്ങളിലെ ഇരുസഭാംഗങ്ങൾക്കും ആവശ്യമായ ഇടയപരിപാലനം.

12. ഇരു സഭകളുടെയും എപ്പിസ്കോപ്പൽ സുന്നഹദോസുകൾ അംഗീകരിച്ച് സഭകളുടെ പ്രധാന മേലദ്ധ്യക്ഷന്മാർ ഈ ഉടമ്പടി ഒപ്പു വയ്ക്കുന്നതോടെ ഈ സഭകൾ തമ്മിൽ നേരത്തെയുണ്ടായിരുന്ന ഉടമ്പടികളും ധാരണകളും റദ്ദാകുന്നതാണ്.

13. ഇരു സഭകളുടെയും എപ്പിസ്കോപ്പൽ സുന്നഹദോസുകൾ അംഗീകരിച്ച് സഭകളുടെ പ്രധാന മേലദ്ധ്യക്ഷന്മാർ ഒപ്പു വയ്ക്കുന്നതോടെ ഈ ഉടമ്പടി പ്രാബല്യത്തിൽ വരുന്നതാണ്. ഇരു സഭകളിലെയും മെത്രാസനങ്ങളിലും ഇടവകകളിലും ഈ ഉടമ്പടി പ്രസിദ്ധപ്പെടുത്തുകയും മറ്റു സഭകളുടെ പ്രധാന മേലദ്ധ്യക്ഷന്മാരെ അറിയിക്കുകയും ചെയ്യേണ്ടതാണ്.

14. ഇരു സഭകളുടെയും എപ്പിസ്കോപ്പൽ സുന്നഹദോസുകളുടെ സംയുക്ത സമ്മേളനം ചർച്ചചെയ്ത് അംഗീകരിക്കുന്ന കൂട്ടിച്ചേർക്കലുകളും ഭേദഗതികളും ഈ ഉടമ്പടിയിൽ വരുത്താവുന്നതാണ്.

15. മലയാളം, സുറിയാനി, അറബി, ഇംഗ്ലീഷ് ഭാഷകളിൽ ഈ ഉടമ്പടി തയ്യാറാക്കിയിരിക്കുന്നു. വ്യാഖ്യാനങ്ങളിൽ ആശയക്കുഴപ്പമുണ്ടാകുന്നപക്ഷം ഇംഗ്ലീഷ് പരിഭാഷയെ ആശ്രയിക്കേണ്ടതാണ്.

ആമുഖവും 15 വകുപ്പുകളും ഇംഗ്ലീഷ് പരിഭാഷയിൽ നാലു പേജുമുള്ള ഈ ഉടമ്പടി ഇതിന്റെ 13-ാം വകുപ്പു പ്രകാരം ഇരുസഭകളുടെയും പ്രധാന മേലദ്ധ്യക്ഷന്മാർ ........... -ാം തീയതി ഒപ്പുവയ്ക്കുന്നു.

***പിൻകുറിപ്പ്:*** അന്ത്യോഖ്യൻ - മലങ്കര നക്കൽ ഉടമ്പടിയുടെ ഇംഗ്ലീഷ് പരിഭാഷയും (http://malankaraorthodoxtv.blogspot.in/2010/06/draft-proposal-for-protocol-between.html) ഇതിനു മാതൃകയായി സ്വീകരിച്ച കോപ്റ്റിക്-എത്യോപ്യൻ (1994 ഏപ്രിൽ), കോപ്റ്റിക്-എറിത്രിയൻ (1998 മേയ്) സഭകൾ തമ്മിലുള്ള ഉടമ്പടികളും പരിശുദ്ധ ഇഗ്നാത്തിയോസ് സക്കാ പ്രഥമൻ പാത്രിയർക്കീസ് ബാവാ (1995 ഓഗസ്റ്റ് 1), പരിശുദ്ധ ബസേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ (2002 ജൂലൈ 16) എന്നീ പിതാക്കന്മാർ മലങ്കര സഭയുടെ ഐക്യത്തിന് ആഹ്വാനം ചെയ്തുകൊണ്ട് പുറപ്പെടുവിച്ച കൽപനകളും ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. കെ.എം. ജോർജ്, ഡോ. എം. കുര്യൻ തോമസ്, ഡോ. ലെജു പി. തോമസ്, ജോർജ് അലക്സാണ്ടർ തുടങ്ങിയവരുടെ അനുബന്ധലേഖനങ്ങളും വിശ്വസ്നേഹദർശനം (2010 ജനുവരി-മാർച്ച്) എന്ന ത്രൈമാസികയിൽ (http://www.malankaraorthodox.tv/wp-content/uploads/2016/08/church_unity.pdf) പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഈ നക്കൽ ഉടമ്പടി തയ്യാറാക്കുന്നതിന് ഫാ. ഡോ. കെ.എം. ജോർജ്, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഡോ. സാബു കുറിയാക്കോസ് (ഇപ്പോൾ ഡോ. സഖറിയാ മാർ അപ്രേം മെത്രാപ്പോലീത്താ) തുടങ്ങിയവരുടെ സഹായം ലഭ്യമായിട്ടുണ്ട്.

മലങ്കരസഭയിൽ ശാശ്വത സമാധാനമുണ്ടാകണം. അത് ഐക്യത്തിലൂടെ ആയിരിക്കണം. വിഭജനം ശാശ്വത പരിഹാരമല്ല. വിഭജനം വീണ്ടും വിഭജനത്തിലേക്കു നയിക്കും. സുദൃഢവും വ്യവസ്ഥാപിതവും ഭരണഘടനാപരവുമായ അന്ത്യോഖ്യൻ - മലങ്കര ബന്ധമുണ്ടാകണം. ഇതാണ് ഈ നക്കൽ ഉടമ്പടിയുടെ ലക്ഷ്യം. മലങ്കരസഭയിൽ ഐക്യത്തിനുള്ള സാധ്യത ഇനിയുമുള്ളതിനാൽ സഭാഭരണഘടനയിൽ സമഗ്രമായ ഭേദഗതികൾക്ക് ഇപ്പോൾ ശ്രമിക്കരുത്. വ്യവഹാരം തുടരുന്നതിനാൽ പ്രത്യേകിച്ച് 1, 2, 3, 4, 5, 101, 114, 118 വകുപ്പുകളിൽ തൽക്കാലം ഭേദഗതി വരുത്തുന്നത് അപകടമാണ്.

*(ശേഷം 18-ാം പേജിൽ തുടരുന്നു...)*

## വേദപഠനം

ഡോ. എം. കുര്യാക്കോസ്, പുല്ലുവഴി



# നെഹമ്യാവിന്റെ പ്രാർത്ഥന

**ബി.**സി. 465 മുതൽ 424 വരെ ബാബിലോന്യ (ഇന്നത്തെ ഇറാഖ്) ഭരിച്ചിരുന്ന അർത്തഹ്ശഷ്ട രാജാവിന്റെ (അർത്താക് സെർക്സെസ് ഒന്നാമൻ) പ്രധാന പാനപാത്രവാഹകനായിരുന്നു നെഹമ്യാവ്. അദ്ദേഹത്തിന്റെ പിതാവിന്റെ പേര് ഹഖല്യാവ് എന്ന് രേഖപ്പെടുത്തിയിരിക്കുന്നതൊഴികെ (1:1) വേറെ വിവരങ്ങൾ ലഭ്യമല്ല. യഹൂദ്യാദേശത്തുനിന്നും അടിമകളായി പേർഷ്യയിലെത്തിച്ചേർന്ന പ്രവാസി യഹൂദന്മാരിൽ ഒരാളായിരുന്നു അദ്ദേഹം. പാനപാത്രവാഹകൻ എന്ന പദവി രാജകൊട്ടാരത്തിലെ ഏറ്റവും ശ്രേഷ്ഠമായ സ്ഥാനങ്ങളിൽ ഒന്നായിരുന്നു. നെഹമ്യാവിന്റെ വിശ്വസ്തതയും കൃത്യനിഷ്ഠയും രാജഭക്തിയും കണക്കിലെടുത്തായിരിക്കണം രാജാവ് അദ്ദേഹത്തെ ആ പദവിയിൽ നിയമിച്ചത്. തന്നെ ഏല്പിച്ച ജോലികൾ ഏറ്റവും ഭംഗിയായി ചെയ്തിരുന്നതുകൊണ്ട് രാജാവിന് നെഹമ്യാവിന്റെ മേൽ പ്രത്യേകം പ്രീതിയും വാത്സല്യവും ഉണ്ടായിരുന്നു. യഹോവയുടെ കല്പനകളെ അക്ഷരം പ്രതി അനുസരിക്കുന്നവനും യാമപ്രാർത്ഥനകളിൽ ഉറ്റിരിക്കുന്നവനും ആയിരുന്നു നെഹമ്യാവ് എന്ന് വിശുദ്ധ ഗ്രന്ഥത്തിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്.

രാജാവിന്റെ വാഴ്ചയുടെ ഇരുപതാം വർഷത്തിൽ നെഹമ്യാവ് തലസ്ഥാന നഗരിയായ സൂസാൻ പട്ടണത്തിലെ അരമനയിൽ ഇരിക്കുമ്പോൾ തന്റെ സഹോദരനായ ഹനനിയയും ഏതാനും യഹൂദന്മാരും അവനെ കാണുന്നതിന് വേണ്ടി അവിടെ എത്തി. അവർ യഹൂദ്യ രാജ്യത്ത് ശേഷിച്ച യിസ്രായേല്യരിൽ ചിലർ ആയിരുന്നു. അവിടെ അവശേഷിക്കുന്ന യഹൂദന്മാരെപ്പറ്റിയും യരുശലേം ദേവാലയത്തെപ്പറ്റിയുമുള്ള വിവരങ്ങൾ അറിയുവാൻ നെഹമ്യാവിന് ആകാംക്ഷയായി. അവർ ഇപ്രകാരമാണ് നെഹമ്യാവിനെ അറിയിച്ചത് (1:3) "പ്രവാസത്തെ അതിജീവിച്ച് ദേശത്തു കഴിയുന്നവർ കഷ്ടത്തിലും അപമാനത്തിലുമാണ്. യരുശലേം മതിലുകൾ തകർന്നു കിടക്കുന്നു. കോട്ടവാതിലുകൾ അഗ്നിക്കിരയായി നശിച്ചുകഴിഞ്ഞു. അവയെല്ലാം ഇപ്പോഴും അതേ പടി കിടക്കുന്നു...."

സ്വദേശത്തെക്കുറിച്ചും തന്റെ ജനങ്ങളുടെ കഷ്ടതകളെപ്പറ്റിയുമുള്ള വാർത്തകൾ നെഹമ്യാവിനെ അസ്വസ്ഥനാക്കി. യരുശലേം ദേവാലയത്തിന്റെ ജീർണ്ണാവസ്ഥയും ഇടിഞ്ഞു കിടക്കുന്ന നഗരമതിലുകളും വിശുദ്ധ നഗരത്തിന്റെ അധഃപതനവും അവന്റെ ഉറക്കം കെടുത്തി. അവൻ നിലത്തിരുന്ന് കരഞ്ഞു. ദിവസങ്ങളോളം വിലപിക്കുകയും ഉപവസിക്കുകയും ചെയ്തു. സ്വർഗ്ഗസ്ഥനായ ദൈവത്തിന്റെ സന്നിധിയിൽ മുട്ടുകുത്തി അവൻ ഇങ്ങനെ പ്രാർത്ഥിച്ചു. (15:11) "സ്വർഗ്ഗത്തിൽ വസിക്കുന്ന ദൈവമായ കർത്താവേ തന്നെ സ്നേഹിക്കുകയും തന്റെ പ്രമാണങ്ങൾ അനുസരിക്കുകയും ചെയ്യുന്നവരോട് ഉടമ്പടി പാലിക്കുകയും കാരുണ്യം കാട്ടുകയും ചെയ്യുന്ന മഹാനും ഭയങ്കരനുമായ ദൈവമേ, നിന്റെ ദാസന്മാരായ ഇസ്രയേൽ മക്കൾക്കു വേണ്ടി നിന്റെ മുമ്പാകെ പ്രാർത്ഥിക്കുകയും യിസ്രായേൽ മക്കളായ ഞങ്ങൾ നിന്നോടു ചെയ്തിരിക്കുന്ന പാപങ്ങളെ ഏറ്റുപറയുകയും ചെയ്യുന്ന അടിയന്റെ പ്രാർത്ഥന കേൾക്കേണ്ടതിന് നിന്റെ ചെവി ശ്രദ്ധിച്ചും നിന്റെ കണ്ണുതുറന്നും ഇരിക്കേണമെ. ഞാനും എന്റെ പിതൃഭവനവും പാപം ചെയ്തിരിക്കുന്നു. ഞങ്ങൾ നിന്നോട് ഏറ്റവും വഷളത്വമായി പ്രവർത്തിച്ചിരിക്കുന്നു. നിന്റെ ദാസനായ മോശയോട് നീ കല്പിച്ച കല്പനകളും ചട്ടങ്ങളും വിധികളും ഞങ്ങൾ പ്രമാണിച്ചിട്ടുമില്ല. ........ കർത്താവെ, നിന്റെ ചെവി അടിയന്റെ പ്രാർത്ഥനക്കും നിന്റെ

നാമത്തെ ഭയപ്പെടുവാൻ താല്പര്യമുള്ള നിന്റെ ദാസന്മാരുടെ പ്രാർത്ഥനക്കും ശ്രദ്ധയുള്ളതായിരിക്കണമെ. **ഇന്നു അടിയനു കാര്യം സാധിപ്പിച്ച് ഈ മനുഷ്യന്റെ മുമ്പാകെ എനിക്കു ദയ ലഭിക്കുമാറാകണമെ.**"

വി.വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ള പിതാക്കന്മാരുടെ പ്രാർത്ഥനകളിൽ നെഹമ്യാവിന്റെ മേൽ പറഞ്ഞ പ്രാർത്ഥന ഏറ്റവും ഹൃദയസ്പർശിയും അനുകരണീയവുമായിരിക്കുന്നു. സ്വജാതിക്കുവേണ്ടിയുള്ള അവന്റെ തീക്ഷ്ണത ഇവിടെ വളരെ ശ്രദ്ധേയമാണ്. തനിക്ക് കൊട്ടാരത്തിൽ ഏറ്റവും സൗകര്യപ്രദമായ ഒരു ജോലിയും ബഹുമാന്യസ്ഥാനവും ഉണ്ട്. രാജാവിന്റെ ഇഷ്ടത്തിന് പാത്രീഭൂതനായി സുഖമായി ജീവിക്കുന്നതിന് നെഹമ്യാവിന് അവസരമുണ്ട്. യഹോവഭക്തിയുടെ മകുടോദാഹരണമാണ് പ്രാർത്ഥനയിൽ ഉടനീളം നാം കാണുന്നത്. ഒന്നിനും ബുദ്ധിമുട്ടില്ലാതെ രാജധാനിയിൽ ആഡംബരത്തോടെ കഴിയേണ്ട നെഹമ്യാവ് ഇപ്പോൾ ഇരുന്ന് കരയുന്നു, ഉപവസിക്കുന്നു. രാവും പകലും ആഹാരം വെടിഞ്ഞും ഉറക്കം ഉപേക്ഷിച്ചും അവൻ നിശ്ചയദാർഢ്യത്തോടെ പ്രാർത്ഥിക്കുന്നു. തന്റെ പിതാക്കന്മാരുടെയും സ്വജാതിയുടെയും പാപങ്ങൾ ഏറ്റു പറയുന്നു. യരുശലേം നഗരത്തിന്റെയും ദേവാലയത്തിന്റയും പുനരുദ്ധാരണത്തിനും ജനങ്ങളുടെ വിജയത്തിനും വേണ്ടി യഹോവയോട് കേണപേക്ഷിക്കുന്നു. ഇന്നു അടിയനു കാര്യം സാധിപ്പിച്ചു മനുഷ്യരുടെ മുമ്പാകെ യഹോവയുടെ ദയ ലഭിക്കേണ്ടതിന് വിശ്വാസത്തോടെ നെഹമ്യാവ് പ്രാർത്ഥിക്കുന്നു. ഇന്നു തന്നെ, ഇപ്പോൾ തന്നെ നിന്റെ കൃപ എനിക്കു ലഭിക്കണം എന്ന് മുട്ടിപ്പായി പ്രാർത്ഥിക്കുവാൻ കഴിയണമെങ്കിൽ യഹോവയുടെ കരുണയിൽ ഉറച്ച വിശ്വാസവും ഉത്തരം നൽകുന്ന ദൈവത്തിന്റെ നീതിയിൽ പരിപൂർണ്ണ വിശ്വാസവും അവന്റെ സന്നിധിയിൽ പരിപൂർണ്ണ വിധേയത്വവും ആവശ്യമാണ്.

ജനങ്ങൾക്കും യഹോവയ്ക്കും മധ്യേ നിന്ന് സമാനമായി പ്രാർത്ഥിക്കുന്ന മറ്റ് വ്യക്തികളെയും നമുക്ക് പഴയ നിയമത്തിൽ കാണാവുന്നതാണ്. അതിൽ ഏറ്റവും ശ്രദ്ധേയമായത് മോശയുടെ പ്രാർത്ഥനകളാണ്. ദീർഘദർശിമാരിൽ തലവനും ദൈവപുരുഷനുമായ മോശയെ **ഇടുവിൽ നിൽക്കുന്ന മദ്ധ്യസ്ഥൻ** എന്ന് സംബോധന ചെയ്യാറുണ്ട്. ജനങ്ങളുടെ അപരാധങ്ങൾക്കുവേണ്ടി യഹോവയുടെ മുമ്പാകെ മദ്ധ്യസ്ഥത വഹിച്ച് അവന്റെ കരുണക്കുവേണ്ടി യാചിക്കുന്ന മോശ യിസ്രായേൽ ജാതിയുടെ ചരിത്രത്തിൽ ഏറ്റവും ആദരണീയ സ്ഥാനം പ്രാപിക്കുന്നത് നമുക്ക് കാണുവാൻ സാധിക്കുന്നുണ്ട്. മോശ യഹോവയുടെ അടുക്കൽ മടങ്ങിച്ചെന്നു പ്രാർത്ഥിച്ചു പറഞ്ഞതു എന്തെന്നാൽ ."അയ്യോ! ഈ ജനം മഹാപാതകം ചെയ്തു. പൊന്നുകൊണ്ടു തങ്ങൾക്കു ദൈവത്തെ ഉണ്ടാക്കിയിരിക്കുന്നു. എങ്കിലും നീ അവരുടെ പാപം ക്ഷമിക്കേണമെ. അല്ലെങ്കിൽ നീ എഴുതിയ നിന്റെ പുസ്തകത്തിൽ നിന്ന് എന്റെ പേർ മായിച്ചുകളയേണമെ" ...എന്നാണ്. ആവർത്തന പുസ്തകം 9-ാം അദ്ധ്യായം കാണുക. മോശയുടെ മദ്ധ്യസ്ഥ പ്രാർത്ഥനകളെപ്പറ്റി സങ്കീർത്തനക്കാരൻ പറയുന്നത് ഇപ്രകാരമാണ് "അവന്റെ വ്രതനായ മോശ യഹോവയുടെ കോപത്തെ ശമിപ്പിക്കുവാൻ അവന്റെ സന്നിധിയിൽ പിളർപ്പിൽ നിന്നില്ലെങ്കിൽ അവൻ അവരെ നശിപ്പിച്ചുകളയുമായിരുന്നു. (സങ്കീ. 106:23)"

സോദോം ഗോമോറ പട്ടണങ്ങളെ നശിപ്പിക്കുവാൻ ഒരുമ്പെട്ട യഹോവയുടെ സന്നിധിയിൽ ഗോത്രപിതാവായ അബ്രാഹാം ജനങ്ങൾക്കുവേണ്ടി കെഞ്ചി അപേക്ഷിക്കുന്ന രംഗം ഉത്പത്തി 18-ാം അദ്ധ്യായം 23 മുതൽ 32 വരെയുള്ള വാക്യങ്ങളിൽ കാണാവുന്നതാണ്. അമ്പതു നീതിമാന്മാരെ കണ്ടെത്തിയാൽ അവർ നിമിത്തം പട്ടണനിവാസികളെ യഹോവയുടെ ക്രോധത്തിൽ നിന്ന് ഒഴിവാക്കുവാൻ വേണ്ടി അബ്രഹാം യഹോവയുടെ സന്നിധിയിൽ വാഗ്ദാനം നടത്തുന്നു. പരാജയപ്പെട്ട് പിന്മാറാൻ തയ്യാറാകാതെ വീണ്ടും അഞ്ചുവട്ടം അവന്റെ മുമ്പിൽ മദ്ധ്യസ്ഥത ചെയ്യുന്നു. തന്റെ ശ്രമം വിജയിച്ചില്ല എങ്കിലും തന്റെ ജനത്തിനുവേണ്ടി വിശ്വാസപൂർവ്വം അബ്രഹാം നടത്തുന്ന പ്രാർത്ഥന ഏറെ അനുകരണീയമാണ്.

എസ്ഥേറിന്റെ പുസ്തകത്തിൽ സ്വജനങ്ങളുടെ സുരക്ഷിതത്വത്തിനുവേണ്ടി കരഞ്ഞ് ഉപവസിച്ചു പ്രാർത്ഥിക്കുന്ന എസ്ഥേറിനെയും മൊർദ്ദഖായിയെയും നമുക്ക് കാണാം. അഹങ്കാരിയും ദുരാഗ്രഹിയുമായ ഹാമാന്റെ ഉപദേശപ്രകാരം യഹൂദന്മാരെ മുഴുവൻ നശിപ്പിക്കുന്നതിന് അഹശ്വരോശ് രാജാവ് കല്പന പുറപ്പെടുവിച്ചു. കല്പനയെപ്പറ്റിയുള്ള വിവരം അറിഞ്ഞപ്പോൾ എസ്ഥേർ മൊർദ്ദഖായിയെ വിളിച്ച് ജനങ്ങൾക്കുവേണ്ടി ഉപവസിക്കുവാൻ ഒരുക്കങ്ങൾ ചെയ്തു. ശൂശാൻ നഗരത്തിലെ എല്ലാ യഹൂദന്മാരെയും ഒന്നിച്ചുകൂട്ടി മൂന്നുദിവസം രാവും പകലും തിന്നുകയോ കുടിക്കുകയോ ചെയ്യാതെ അവർ ഉപവസിച്ച് പ്രാർത്ഥിച്ചു. എസ്ഥേറിന്റെ ബാല്യക്കാരത്തികളും അങ്ങനെതന്നെ ചെയ്തുവത്രെ. മൂന്നാം ദിവസം എസ്ഥേർ രാജവസ്ത്രം ധരിച്ച് രാജാവിനെ കാണുവാൻ അനുവാദം ചോദിച്ചു. അവളുടെ അപേക്ഷ കേട്ട രാജാവ് അവളുടെ ആഗ്രഹപ്രകാരം യഹൂദന്മാർക്കെതിരെയുള്ള എല്ലാ കല്പ

നകളും റദ്ദാക്കി. മാത്രവുമല്ല ദൈവേഷ്ടത്താൽ ഹാമാനെ തൂക്കിക്കൊല്ലുവാൻ രാജാവ് ആജ്ഞാപിക്കുകയും ക്രമേണ യഹൂദന്മാർക്ക് രാജ്യത്തിൽ ഏറ്റവും ബഹുമാന്യമായ സ്ഥാനം ലഭിക്കുകയും ചെയ്തു.

അഹറോന്റെ മകനായ ഏലിയാസറിന്റെ മകൻ ഫിനഹാസ് യിസ്രായേല്യരുടെ ഇടയിൽ അവർക്കു വേണ്ടി തീക്ഷ്ണതയോടെ പ്രവർത്തിച്ച കാര്യങ്ങൾ യഹോവയ്ക്ക് ഇഷ്ടമായി ഭവിച്ചു. സിമ്രി എന്നുപേരുള്ള ഒരു യിസ്രായേൽക്കാരൻ യഹോവയ്ക്ക് നിഷിധ്യരായിരുന്ന മിദ്യാന്യരിൽ നിന്ന് ഒരു സ്ത്രീയെ സഭയിൽ കൊണ്ടുവന്നു. ഇതു കണ്ട് ഫിനഹാസ് ക്രോധം പൂണ്ട് അവരെ രണ്ടുപേരെയും കുന്തം കൊണ്ടു കുത്തി കൊന്നുകളഞ്ഞു. യിസ്രയേൽക്കാരുടെ പാളയത്തിലെ ബാധ മാറുകയും ചെയ്തു. (സംഖ്യ 25:1-15) ജനങ്ങൾക്കുവേണ്ടി ഫിനഹാസ് ചെയ്ത ധീരകൃത്യത്തിൽ സന്തുഷ്ടനായ യഹോവ ഇപ്രകാരം അരുളിചെയ്തു. "ഫിനഹാസ് എനിക്കുവേണ്ടി തീക്ഷ്ണതയുള്ളവനായി ജനങ്ങളുടെ ഇടയിൽ വർത്തിച്ചതുകൊണ്ട് എന്റെ ക്രോധം യിസ്രായേൽ മക്കളെ വിട്ടുപോയിരിക്കുന്നു. ആകയാൽ ഇതാ ഞാൻ അവനു സമാധാന നിയമം കൊടുക്കുന്നു. യിസ്രായേൽ മക്കൾക്കുവേണ്ടി അവൻ പ്രായശ്ചിത്തം കഴിച്ചതുകൊണ്ട് അത് അവനും അവന്റെ സന്തതിക്കും നിത്യപൗരോഹിത്യത്തിന്റെ നിയമമായിരിക്കുന്നു എന്ന് നീ പറയേണം"

ദൈവത്തിനും ജനത്തിനും മദ്ധ്യേ നിൽക്കുവാൻ ആരുമില്ലാത്ത അവസ്ഥയെപ്പറ്റി യഹോവ വ്യാകുലപ്പെടുന്നത് യെഹസ്കേൽ 22:30-ൽ നാം വായിക്കുന്നു."ഞാൻ ദേശത്തെ നശിപ്പിക്കാത്ത വണ്ണം അതിന്റെ മതിൽ കെട്ടി എന്റെ മുമ്പാകെ ഇടിവിൽ നിൽക്കേണ്ടതിന് ഒരു പുരുഷനെ ഞാൻ അന്വേഷിച്ചു. ആരെയും കണ്ടില്ലതാനും. ആകയാൽ ഞാൻ എന്റെ ക്രോധം അവരുടെ മേൽ പകർന്നു. എന്റെ കോപാഗ്നി കൊണ്ട് അവരെ മുടിച്ചു കളഞ്ഞിരിക്കുന്നു എന്നു യഹോവയുടെ അരുളപ്പാട്."

സ്വന്തം സഹോദരനുവേണ്ടിയും സമൂഹത്തിനുവേണ്ടിയും ദേശത്തിനുവേണ്ടിയും സ്വജാതിക്കുവേണ്ടിയും പിതാക്കന്മാർ അർപ്പിക്കുന്ന മദ്ധ്യസ്ഥ പ്രാർത്ഥനകളിൽ പ്രീതിപ്പെടുന്ന യഹോവയെയാണ് പഴയനിയമത്തിലെ ഈ ചരിത്ര സംഭവങ്ങളിൽ നാം ദർശിക്കുന്നത്. അയൽക്കാരനു വേണ്ടി മദ്ധ്യസ്ഥത യാചിക്കുന്ന ക്രിസ്തീയ ധർമ്മമാണ് ഇവിടെ വെളിവാകുന്നത്. ദൈവമുമ്പാകെ തീക്ഷ്ണതയോടെ നിന്നുകൊണ്ട് മറ്റുള്ളവരുടെ വേദനയകറ്റുവാൻ വിശ്വാസപൂർവ്വം പ്രാർത്ഥിക്കുമ്പോൾ സ്വർഗ്ഗത്തിലെ ദൈവം അത്ഭുതം പ്രവർത്തിക്കുന്നു. നശിച്ചുപോകുന്ന സമൂഹത്തിനുവേണ്ടി മദ്ധ്യസ്ഥത യാചിക്കുന്ന ക്രൈസ്തവ ദൗത്യം വിലയേറിയതാണ്. നീതിയുടെ പരിപാലനത്തിനുവേണ്ടിയും, സഭയിലെ സമാധാനത്തിനുവേണ്ടിയും ക്രൈസ്തവ മൂല്യങ്ങൾ സംരക്ഷിക്കപ്പെടുന്നതിനുവേണ്ടിയും കോപത്തിന്റെ കാലങ്ങൾ നീങ്ങിപ്പോയി അവന്റെ കൃപ സമൂഹത്തിൽ വ്യാപരിക്കുന്നതിനു വേണ്ടിയും ഹൃദയം നുറുങ്ങി പ്രാർത്ഥിക്കുവാൻ നാം കടപ്പെട്ടവരാണ്. അതിന് ദൈവമായ കർത്താവ് നമുക്ക് കരുണ ചെയ്ത് സഹായിക്കട്ടെ.

## വായനക്കാരുടെ ശ്രദ്ധയ്ക്ക്

കടുത്ത സാമ്പത്തിക പ്രതിസന്ധിയിലൂടെയാണ് ബഥേൽ പത്രികയുടെ പ്രവർത്തനങ്ങൾ മുൻപോട്ട് നീങ്ങുന്നത്. തുച്ഛമായ വരിസംഖ്യയാണ് വായനക്കാരിൽ നിന്നും പത്രിക ഈടാക്കുന്നത്. എന്നാൽ വരിക്കാരുടെ എണ്ണം ഗണ്യമായി കുറഞ്ഞുവരുന്നു. കൂടുതൽ ആളുകളിലേക്ക് ബഥേൽ പത്രിക എത്തിക്കുവാനും വർഷം തോറും വരിസംഖ്യ പുതുക്കുവാനും മാന്യ വായനക്കാർ ശ്രദ്ധിക്കണമെ. ബഥേൽ പത്രിക പ്രവർത്തകർ നിങ്ങളെ സമീപിക്കുമ്പോൾ സഹകരിക്കണമെ.

വിവാഹം, ചരമം, സ്മരണാഞ്ജലി, പെരുന്നാൾ അറിയിപ്പുകൾ, സ്ഥാപന പരസ്യങ്ങൾ തുടങ്ങിയവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ മൾട്ടി കളറിൽ പ്രസിദ്ധീകരിക്കുന്നു. വിശേഷ അവസരങ്ങളിൽ പരസ്യങ്ങൾ നൽകി ബഥേൽ പത്രികയുടെ പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കണമെന്ന് വിനീയമായി അഭ്യർത്ഥിക്കുന്നു.

| വരിസംഖ്യ | |
|---|---|
| 1 വർഷം | ₹ 130 |
| 2 വർഷം | ₹ 260 |
| 5 വർഷം | ₹ 650 |
| 10 വർഷം | ₹1300 |

| പരസ്യ നിരക്കുകൾ | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner B/W Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |

### ബഥേൽപത്രിക വരിസംഖ്യ സമാഹരണം

| സെപ്റ്റംബർ 2015 | |
|---|---|
| പിരളശ്ശേരി സെന്റ് ജോർജ്ജ് | 18.09.16 |
| മംഗലം സെന്റ്ജോർജ്ജ് | 25.09.16 |
| **ഒക്ടോബർ 2015** | |
| പുഴിക്കാട് സെന്റ്ജോർജ്ജ് | 02.10.16 |
| കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് | 09.10.16, 16.10.16 |
| കുരമ്പാല സെന്റ്തോമസ് | 23.10.16 |
| കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ് | 30.10.16 |

## തൊഴിലവസരങ്ങൾ

**അഡ്വ. തോമസ് ഫിലിപ്പ്**

1. കേരള പി. എസ്. സി 65 തസ്തികകളിൽ 30.8.2016 ൽ അസാധാരണ ഗസറ്റിൽ കൂടി അപേക്ഷ ക്ഷണിച്ചിരിക്കുന്നു. അപേക്ഷ അയയ്ക്കേണ്ട അവസാന തീയതി 2016 ഒക്ടോബർ 05 ആണ്. സംസ്ഥാനതല ജനറൽ റിക്രൂട്ട്മെന്റിൽ - ടൂറിസം ഡിപ്പാർട്ടുമെന്റിൽ അക്കൗണ്ട് ഓഫീസർ, മെഡിക്കൽ വിദ്യാഭ്യാസ വകുപ്പിൽ - റേഡിയോഗ്രഫർ, കൂടാതെ റെയ്ഞ്ച് പോസ്റ്റ് ഓഫീസർ, ഡ്രഗ്സ് ഇൻസ്പെക്ടേഴ്സ്, ഭൂതലം വകുപ്പിൽ - അസി. എഞ്ചിനീയർ മുതലായ തസ്തികയിൽ ഇപ്രകാരം അപേക്ഷ ക്ഷണിച്ചിട്ടുണ്ട്.

സംവരണ സമുദായത്തിന് എൻ.സി.എ നോട്ടിഫിക്കേഷനും ഉണ്ട്.ഹയർ സെക്കൻണ്ടറി അദ്ധ്യാപകനായി ഒ.എക്സ് - (അദർ ക്രിസ്ത്യൻ) വേക്കൻസി ഉണ്ട്. കേരള മുനിസിപ്പൽ സർവീസിൽ ഡ്രൈവർ തസ്തികകൾ ലാറ്റിൻ കാതലിക്/ ആംഗ്ലോ ഇൻഡ്യൻ - വേക്കൻസി ഉണ്ട്. www.keralapsc.gov.in കാണുക.

2. വിവിധ സർക്കാർ/പൊതുമേഖല സ്ഥാപനങ്ങളിലെ ഒഴിവുകളിലേക്ക് 500 ഓളം ടെക്നീഷൻ അപ്രന്റീസുകളെ എടുക്കുന്നു. കേരള സംസ്ഥാന സർക്കാരും ചേർന്നാണ് ഈ പരിശീലന പരിപാടി ബി.ടെക്/ഡിപ്ലോമാക്കാർക്ക് അവസരം. വിശദവിവരങ്ങൾക്ക് www.sjcentne.org കാണുക.

3. FACT- ഫാക്ടൽ, ടെക്നീഷ്യൻ, മാനേജ്മെന്റ് ട്രെയിനി എന്നിവയ്ക്ക് 75 ഓളം ഒഴിവുകൾ. www.fact.co.in കാണുക. സെപ്റ്റംബർ 20 വരെ അപേക്ഷിക്കാം.

4. മാത്സ്/ഫിസിക്സ്, പ്ലസ്ടു, ഇലക്ട്രോണിക്സ് ഐ.റ്റി.സി മുതലായവ പാസ്സായവർക്ക് ഇന്റലിജൻസ് ബ്യൂറോയിൽ (ഐ.ബി.) ഇന്റലിജൻസ് ഓഫീസർ (ടെക്നിക്കൽ) ഒഴിവുകൾ. 320 ഒഴിവുകൾ. അവസാന തീയതി സെപ്റ്റംബർ 24. www.mha.nic.in കാണുക.

5. എൻജിനീയേഴ്സ് ഇൻഡ്യ - വിവിധ തസ്തികകളിൽ ഒഴിവ് - വികലാംഗർക്ക് പ്രത്യേക ഇളവും അവസരവും. www.engineers india.com അവസാന തീയതി - സെപ്റ്റംബർ 30

6. എയ്റോനോട്ടിക്കൽ ക്വാളിറ്റി അഷ്വറൻസിൽ 196 ട്രേഡ്സ്മാൻ-ആവശ്യമുണ്ട്. അവസാന തീയതി - ഒക്ടോബർ 24 www.dgaeroqa.gov.in.കാണുക.

7. നബാർഡിൽ - ഡവലപ്മെന്റ് അസിസ്റ്റന്റ് - വികലാംഗർക്കും ഇളവ്-അവസരവും. www.nabarf.org.കാണുക. അവസാന തീയതി - സെപ്റ്റംബർ 20.

8. വ്യോമസേനയിൽ എയർമാൻ

മാത്സ്, ഫിസിക്സ്, ഇംഗ്ലീഷ് വിഷയം ഇന്റർമീഡിയേറ്റ് പാസ്സായവർക്കും പോളിടെക്നിക് പഠിച്ചവർക്കും അവസരം. അവസാന തീയതി സെപ്റ്റംബർ 29. www.airmenselection.gov.in കാണുക.

## അന്ത്യോക്യൻ മലങ്കര ഉടമ്പടി കരട് നിർദ്ദേശം

*14-ാം പേജിന്റെ തുടർച്ച...*

അതുകൊണ്ടു തന്നെ സഭയുടെ പേരോ സഭയുടെ പ്രധാന മേലദ്ധ്യക്ഷന്റെ സ്ഥാനപ്പേരോ പരിഷ്കരിക്കുന്നതിനു സമയമായിട്ടില്ല. പൗരസ്ത്യ കാതോലിക്കായുടെ കീഴിൽ പാത്രിയർക്കീസുമാരെ വാഴിച്ച് പ്രകോപനമുണ്ടാക്കരുത്. അർമേനിയൻ സഭയിലെ സാഹചര്യം വ്യത്യസ്തമാണ്.

ഈ നക്കൽ ഉടമ്പടി സിറിയക് ഓർത്തഡോക്സ് പാത്രിയർക്കീസുമാരായ പരിശുദ്ധ ഇഗ്നാത്തിയോസ് സക്കാ പ്രഥമൻ ബാവാ, പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ ബാവാ, സിലീസ്യായിലെ അർമേനിയൻ കാതോലിക്കോസ് പരിശുദ്ധ ആരാം ഒന്നാമൻ, എത്യോപ്യൻ പാത്രിയർക്കീസ് പരിശുദ്ധ ആബൂനാ പൗലോസ് തുടങ്ങിയ സഭാതലവന്മാർക്കും അന്ത്യോഖ്യൻ സുറിയാനി സഭയിലെ സീനിയർ മെത്രാപ്പോലീത്താമാർക്കും മലങ്കരസഭയിലെ ഇരുകക്ഷികളിലെയും എല്ലാ മെത്രാപ്പോലീത്താമാർക്കും സഭാഭാരവാഹികൾക്കും സമർപ്പിച്ചിട്ടുള്ളതാണ്. പലരും അനുകൂല അഭിപ്രായം പ്രകടിപ്പിച്ചെങ്കിലും മുൻകൈയെടുക്കാൻ ആരുമില്ലാത്തതാണ് പ്രശ്നം. ഇതിനെ പറ്റി പഠിക്കുന്നതിന് ഈ വിഷയത്തിൽ താൽപര്യമുള്ളവര ഉൾപ്പെടുത്തി ഒരു സമിതി രൂപീകരിക്കണം. അതിൽ ഒരു മെത്രാപ്പോലീത്തായും രണ്ടു വൈദികരും രണ്ടോ മൂന്നോ അയ്മേനികളും ഉണ്ടായിരിക്കണം. സഭാഭാരവാഹികളിൽ ഒരാളും ഒരു അഭിഭാഷകനും ഉൾപ്പെടണം. അതിനുശേഷം ഏതെങ്കിലും ഓറിയന്റൽ ഓർത്തഡോക്സ് സഭാദ്ധ്യക്ഷന്റെ (പരിശുദ്ധ തെവദ്രോസ് മാർപാപ്പാ/പരിശുദ്ധ ആരാം കാതോലിക്കാ) മദ്ധ്യസ്ഥതയിൽ ഉഭയകക്ഷി ചർച്ച നടത്തണം. മലങ്കരയലെ പ്രശ്നപരിഹാരത്തിന് നേരിട്ടുള്ള ചർച്ച മതിയാകും. മദ്ധ്യസ്ഥൻ നിർബന്ധമെങ്കിൽ കൽദായ സഭയുടെ ഡോ. മാർ അപ്രേം മെത്രാപ്പോലീത്തായെ മാത്രം നിയോഗിക്കാവുന്നതാണ്.

(ഇതോടൊപ്പം ബഥേൽ പത്രിക 2016 ജൂൺ ലക്കം പേജ് 16 കാണുക). ✠




# ആത്മീയ വിവേകത്തിന്റെ അനിവാര്യത

**ഭൂ**മിയുടെ നാലിൽ മൂന്നു ഭാഗവും വെള്ളം കൊണ്ട് നിറഞ്ഞിരിക്കുന്നതുപോലെ ബൈബിൾ പ്രവചനങ്ങളെ കൊണ്ട് നിറഞ്ഞിരിക്കയാണല്ലോ അവയിൽ ഭൂതകാലം, വർത്തമാനകാലം, ഭാവികാലം. ഇതിൽ വർത്തമാനകാലത്തിൽ നാം കണ്ടു കൊണ്ടിരിക്കുന്ന വലിയ വിപത്താണ് ആത്മീയ കമ്പോളവത്കരണം. ഇവിടെ സത്യ നമസ്കാരികളായവർക്ക് ആത്മീക വിവേകം അനിവാര്യമായിരിക്കുന്നു. നിങ്ങൾ ലോകം എങ്ങുംപോയി എന്റെ സാക്ഷികൾ ആകുവിൻ എന്നുള്ള വചനത്തിൽ കർത്താവിന്റെ വാതിൽ, തന്നത്താൻ ത്യജിക്കാൻ, താഴ്മ, കരുണ, സ്വയത്യാഗം, ദാരിദ്രത, രക്തസാക്ഷിത്വം എല്ലാം അടങ്ങിയിരിക്കുന്നു അപ്രകാരം തന്റെ ശിഷ്യന്മാർ.

*“ലോകം താത സഹോദരർ ...............സ്മരണം ചെയ്‌വതു നന്നേറ്റം.”*

അങ്ങനെ പരിശുദ്ധ തോമാ ശ്ലീഹായാൽ നട്ടു നനച്ചു വളർത്തപ്പെട്ട ക്രൈസ്തവ സമൂഹം അതിന്റെ വളർച്ചയും പെരുപ്പവും അനുഗ്രഹവും വിശ്വാസ സത്യവും കണ്ട് ആദി സർപ്പം വേഷം മാറി

സഭകൾ എന്ന പേരിൽ സത്യനമസ്ക്കാരികളെ ഓഫറുകൾ കൊടുത്തും (വിദേശ ജോലി) നിത്യത വാഗ്ദാനം ചെയ്ത് ക്രിസ്തുവായ മൂലക്കല്ലിന്മേൽ പണിതിരിക്കുന്ന അടിസ്ഥാന സഭയിലെ ശിലകളെ അടർത്തിയെടുക്കുന്ന ആട്ടിൻ തോലണിഞ്ഞ ചെന്നായ്ക്കൾ കള്ള പ്രവാചകന്മാരും കള്ള ക്രിസ്തുക്കളും വന്ന് ആടുകളെ തെറ്റിക്കുന്ന അടയാളങ്ങളും അത്ഭുതങ്ങളും കാണിക്കും (മത്തായി 24-24) ഇവിടെ അവരിൽ കൂടെ വ്യാപരിക്കുന്ന ദുഷ്ടാത്മാക്കളെ തിരിച്ചറിയണം. സാമ്രാജ്യം തീർക്കുന്ന ആൾ ദൈവങ്ങളേയും കുട്ടിദൈവങ്ങളേയും കള്ള പിശാചുക്കളേയും വിവേചിച്ച് അറിയുവാനുള്ള ഒരു ശ്രമമാണിവിടെ.

**പ്രസക്തിയുടെ ആത്മീകത**

ആത്മീകതയുടെ പേരിൽ വിശ്വാസികൾ ചൂഷണം ചെയ്യുന്ന രീതിയാണ് ആത്മീക കമ്പോളവത്കരണം എന്ന പേരുകൊണ്ട് ഉദ്ദേശിക്കുന്നത്.ഉപവാസവും പ്രാർത്ഥനയും രഹസ്യത്തിലായിരിക്കണം. കപടഭക്തി ഉപേക്ഷിക്കണമെന്ന് കർത്താവ് പഠിപ്പിച്ചു. അതിന് വിപരീതമായി പ്രാർത്ഥനയും ഉപവാസവും ശാപമോക്ഷവും കാര്യസാദ്ധ്യതകളും വാഗ്ദാനം ചെയ്തു കൊണ്ടുള്ള ബാനറുകളും, പത്രപരസ്യങ്ങളും, നോട്ടീസുകളും, ഉച്ചഭാഷിണികളും ഉണ്ടാക്കുന്നു (1 തീമ 4:4-7)പൗലോസ് ശ്ലീഹാ പറയുന്നു ഇവയെല്ലാം ആരുടെ പ്രവർത്തനങ്ങളാണ് ഈ പ്രവർത്തനങ്ങളുടെ നിഗൂഢ ലക്ഷ്യമെന്താണ്? മനുഷ്യൻ ഉഗ്രന്മരും,സൽഗുണ ദോഷികളും, ദ്രോഹികളും ധാർഷ്യക്കാരും, നിഗളികളുമായി ദൈവപ്രീതിയില്ലാതെ ഭോഗപ്രിയരായും ഭക്തിയുടെ വേഷം ധരിച്ച് അതിന്റെ ശക്തിയെ ത്യജിക്കുന്നവരും ആയിരിക്കും ഇങ്ങനെയുള്ളവരെ വിട്ടൊഴിയുക. വീടുകളിൽ ചെന്ന് പാപങ്ങളെ ചുമന്നു കൊണ്ട് നാനാ മോഹങ്ങൾക്കും അധീനരായി എപ്പോഴും പഠിപ്പിച്ചു കൊണ്ട് ഒരിക്കലും സത്യത്തിൽ പരിജ്ഞാനം പ്രാപിക്കാൻ കഴിയാതെ സ്ത്രീകളെ സ്വാധീനിക്കയും ചെയ്യുന്നവർ ഇക്കൂട്ടർ ആകുന്നു.

ഇതിനു പിന്നിലെ ചൂഷണ മനോഭാവം തിരിച്ചറിഞ്ഞ് ബുദ്ധിയുള്ള ആരാധനക്കാരായി മാറണം (റോമൻ 12:1) പരിശുദ്ധ തോമ്മാശ്ലീഹായുടെ കഷ്ടതകളും രക്ത സാക്ഷിത്വവും നേടിയെടുത്ത മലങ്കര സഭ ആദ്യ വിശ്വാസം തള്ളുകയാൽ ശിക്ഷാവിധി ഉണ്ട്.(1 തിമ 4:12) എന്നറിഞ്ഞ് നാം വിശ്വാസ

സ്ഥിരത ഉള്ളവരായിരിക്കണം.ധനസമ്പാദനത്തി നായി അരുതാത്തതു സംസാരിക്കുകയും ശബ്ദ കോലാഹലങ്ങൾ കേട്ട് സ്ഥിരത നഷ്ടപ്പെടാതെ പത്യോപദേശത്തിൽ ഉറച്ചു നില്ക്കണം.

പത്യോപദേശം പൊറുക്കാതെ കർണ്ണ രസം ആകുമാറ് സ്വന്തം മോഹങ്ങൾക്ക് ഒത്തവണ്ണം ഉപ ദേഷ്ടാക്കന്മാരെ പെരുക്കുകയും സത്യത്തിന് ചെവി കൊടുക്കാതെ കെട്ടുകഥകൾ കേൾക്കാൻ തിരിയും. നാം സകലത്തിലും നിർമ്മലരായി കഷ്ടം സഹി ക്കുകയും കർത്താവിന്റെ ഉപദേശങ്ങൾ നിറപടി യായി നിവർത്തിച്ച് ആത്മീക തിരിച്ചറിവുള്ളവരാ യിരിക്കണം.

സഭയുടെ കൂദാശകളെ തെറ്റായി വ്യാഖ്യാനിച്ച് സഭാ മക്കളെ വശത്താക്കുന്ന രീതി, (തടികേടാകാ തെ) വിശ്വാസത്തെ പ്രതി പരിഹാസ പ്രസംഗങ്ങൾ ഇവ വേദവിപരീതങ്ങളാണ്.നിങ്ങളുടെ വാക്ക് ഉപ്പി നാൽ രുചിക്കുന്നതും കൃപയോടു കൂടിയതും ആയി രിക്കട്ടെ എന്നാണ് കർത്താവ് പഠിപ്പിച്ചത്.

**സാത്താന്യ തന്ത്രങ്ങളെ പ്രതിരോധിക്കുന്ന ആത്മീകത**

കർത്താവ് ഞങ്ങൾ നിന്റെ നാമത്തിൽ പ്രവചി ക്കുകയും നിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താ ക്കുകയും നിന്റെ നാമത്തിൽ വീര്യ പ്രവർത്തികൾ പ്രവർത്തിക്കുകയും ചെയ്തില്ലയോ? എന്ന് അന്നാ ളിൽ പലരും എന്നോടു പറയും അന്ന് ഞാൻ അവ രോട് ഒരുനാളും നിങ്ങളെ അറിയുന്നില്ല.അധർമ്മം പ്രവർത്തിക്കുന്നവരെ എന്നേ വിട്ടു പോകുവിൻ എന്ന് തീർത്തു പറയും (മത്തായി 4:22)

കർത്താവിൽ അവരെ അറിയുന്നില്ലെങ്കിൽ പിന്നെ അവരിൽ പ്രവർത്തിച്ച ആത്മാവ് ഏത്? നമ്മുടെ ആദിമാതാവിന് സാത്താന്റെ തന്ത്രത്തെ തിരിച്ചറിയാൻ കഴിഞ്ഞില്ല. ഫലം തിന്നരുതെന്ന് ദൈവം വാസ്തവമായി കല്പിച്ചിട്ടുണ്ടോ?എന്ന അധികാരത്തോടു കൂടിയ സാത്താന്റെ ചോദ്യ ത്തിന്റെ പിന്നിലെ ചതി മനസ്സിലാക്കാൻ കഴിയാതെ (ഉല്പ 3:1) ഒന്നാം മനുഷ്യൻ ചതിവിൽ വീണു പോയി.രണ്ടാം മനുഷ്യൻ (യേശു) സാത്താന്റെ തന്ത്രങ്ങളോട് എതിർക്കുന്ന ആത്മീകതയാണ് നമുക്ക് കാട്ടിതന്നത്. ലോകത്തിലുള്ള സകലവും നിമിഷ നേരം കൊണ്ട് കാണിച്ചിട്ട് എന്നേ നമസ്ക്ക രിച്ചാൽ ഇതെല്ലാം തരാം എന്ന് സാത്താൻ പറഞ്ഞ പ്പോൾ യേശുതമ്പുരാന്റെ പ്രതികരണം നാം അനു കരിക്കണം (മത്താ 4:1-11) ഈ ലോകത്തിന്റെ സകല ആയുരാരോഗ്യ സൗഖ്യങ്ങളും സുഖസൗകര്യ ങ്ങളും സ്വർഗ്ഗരാജ്യവും വാഗ്ദാനം ചെയ്യുമ്പോൾ എതിർ ക്രിസ്തുവിന്റെ ശബ്ദം തിരിച്ചറിഞ്ഞ് ക്രിസ്തുവിന്റെ ശബ്ദത്തിൽ കാതോർക്ക.

**പിതൃപുത്ര ബന്ധത്തിലെ ആത്മീകത**

പിതാവിനോട് മക്കൾക്ക് അപേക്ഷിക്കുവാനാണ് കടമ. എന്നാൽ പിടിച്ചു പറിക്കുന്ന ആത്മീകത പിതാവിന്റേതല്ല പിതാവ് പഠിപ്പിച്ചു "യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും അന്വേഷിപ്പിൻ കണ്ടെത്തും മുട്ടുവിൻ തുറക്കും" എന്നാൽ ഇന്ന് എവിടെയും ഉച്ചത്തിൽ കേൾക്കുന്നത് വന്നാട്ടെ, ഇ രുന്നാട്ട്,കൊണ്ടുപോയാട്ട് മുടിയനായ പുത്രന്റെ പിടിച്ചു വാങ്ങലിന്റെ ഫലം നമ്മൾക്കറിയാം. നഷ്ട ങ്ങളും നിരാശയും, പട്ടിണിയും ആയപ്പോൾ കുമ്പ സാരത്തോടു മടങ്ങി വന്ന് പിതാവിനോട് യാചിക്കു ന്നു.അപ്പോൾ പിതാവു ഓടിച്ചെന്ന് മകനെ സ്വീക രിക്കുന്നു.അപ്പന് മക്കളോട് കരുണ തോന്നുന്നതു പോലെ യഹോവയ്ക്ക് തന്റെ ഭക്തന്മാരോട് കരുണ തോന്നും.അനുസരണം അനുഗ്രഹത്തിന്റെ ഫലം. പുത്രൻ ക്രൂശിലെ മരണത്തോളം പിതാവിനെ അനു സരിച്ചു.

**സ്നാനത്തിന്റെ ആത്മീകത**

സ്നാനം സ്വർഗ്ഗ രാജ്യം പ്രാപിക്കുവാനുള്ള കുറുക്കു വഴിയായി ചിലർ പഠിപ്പിക്കുന്നു. എന്താണ് സ്നാനം! യേശുവിന്റെ ക്രൂശു മരണത്തിലും പുന രുദ്ധാനത്തിലും പങ്കു ചേരുന്ന കർമ്മമാണ് സ്നാനം (റോമ 6:3-5) പാപമോചനത്തിനുള്ള മാമോദീസ ഒരി ക്കൽ മാത്രമേ ഉള്ളു. അത് ശിശുവായിരിക്കുമ്പോൾ നല്ലത് കാരണം നിങ്ങൾ തിരിഞ്ഞ് ശിശുക്കളെ പോലെ ആയില്ലങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കയി ല്ല.ശിശുക്കൾക്ക് മാനസാന്തരത്തിന്റെ ആവശ്യം ഇല്ല. അവർ നിർമ്മലരും, നിഷ്കളങ്കരും, വിശുദ്ധി ഉള്ള വരും ആണ്. മുതിർന്ന സ്നാനം വിജാതീയർക്കാ ണ്.അതിനു മുൻപ് മാനസാന്തരപ്പെടണം അതു കൊണ്ട് പൗലോസ് ശ്ലീഹാ പറയുന്നു വിശ്വസിക്കു കയും സ്നാനം ഏല്ക്കുകയും ചെയ്യുന്നവൻ രക്ഷി ക്കപ്പെടും. എന്താണ് വിശ്വസിക്കേണ്ടത്. ആകാശ ത്തിന്റെ കീഴിൽ ഭൂമിക്കു മുകളിൽ രക്ഷ പ്രാപിക്കു വാൻ യേശുവിന്റെ നാമമല്ലാതെ വേറൊരു നാമമി ല്ല.പത്രോസ് ശ്ലീഹായുടെ വാക്കുകളിൽ പുറമേ യുള്ള അഴുക്കിനെ കളയുകയല്ല നിങ്ങളുടെ ആന്ത രീക മാനസാന്തരമത്രേ സ്നാനം. (1 പത്രോ 3:21) കൂടാതെ സ്നാനം സഹനത്തേയും സൂചിപ്പിക്കുന്നു. ആത്മീക ചൂഷണം ലക്ഷ്യമിട്ട് സ്നാനത്തിന്റെ പേരിൽ ഇന്ന് നിരവധി സഭകൾ ഉടലെടുക്കുന്നു. പുതിയ സൃഷ്ടി പുതിയ ഫലം കായ്ക്കുന്നു. പു തിയ ഫലം കായ്ക്കുന്നില്ലെങ്കിൽ സൃഷ്ടി പഴയതു തന്നെ. പുതിയ ഫലമായ ആത്മാവിന്റെ ഫലം പുറ പ്പെടുവിക്കാതെ പുറമേ വേഷം മാറിയിട്ടു കാര്യമി ല്ല.അന്തർ ഭാഗത്തിലെ സത്യമല്ലോ നീ ഇച്ഛിക്കുന്നത് ഇങ്ങനെ ഉള്ളവർ നിമിത്തം സത്യമാർഗ്ഗം ദുഷിക്ക പ്പെടും.പണസമ്പാദനത്തിന്റെ പേരിൽ ക്രിസ്ത്യാനി കളെ വാണിഭമാക്കും. യേശുതമ്പുരാൻ യോഹ ന്നാൻ സ്ഥാപകനാൽ സ്നാനം ഏറ്റത് അവർ എടുത്തു കാട്ടുന്നു. അത് അവരുടെ പരിജ്ഞാന കുറവാണ് വെളിവാക്കുന്നത്. തമ്പുരാൻ തന്റെ ദൈവത്വത്തെ യിസ്രായേലിൽ വെളിപ്പെടുത്തുവാൻ വേണ്ടിയാണ് യോദ്ദാനിൽ സ്നാനം ഏറ്റത്. (യോഹ 2:31) താൻ ആരുടെ പുത്രനെന്ന് പിതാവ് വെളിപ്പടു

ത്തുന്നു. അതുകൊണ്ട് നില്ക്കുന്ന സ്ഥലം വിശുദ്ധി ഭൂമിയെന്നറിഞ്ഞ് നിങ്ങൾ ആദി മുതൽ കേട്ടത് നിങ്ങളിൽ നിലനില്ക്കട്ടെ. എങ്കിൽ നിങ്ങൾ പുത്രനിലും പിതാവിലും വസിക്കും.

**ആരോപണവും ചൂഷണവും**

കാനാവിലെ കല്യാണ വീട്ടിൽ വെച്ച് യേശു തന്റെ അമ്മയേ സ്ത്രീ എന്നു വിളിച്ചതിന് ആരോപണ രീതിയിൽ പഠിപ്പിക്കുന്ന സഭകൾ അറിയുന്നതിന് ആൾ തിരക്കുള്ള സ്ഥലമാണല്ലോ കല്യാണ വീട്. ഒന്നാം സ്ത്രീയുടെ പാപപരിഹാരത്തിനായി ദൈവം നിയോഗിച്ച രണ്ടാം സ്ത്രീയാണ് തന്റെ അമ്മയെന്ന് ജനത്തെ ബോധ്യപ്പെടുത്തുവാനാണ് സ്ത്രീയെന്നു വിളിച്ചത്.അല്ലാതെ അമ്മയോടുള്ള സ്നേഹ നിഷേധമല്ല. തന്റെ ക്രൂശു മരണ സമയത്ത് അമ്മയോടുള്ള സ്നേഹം വെളിപ്പെടുത്തുന്നു. (യോഹ 19:26-27)

**പുറം തള്ളലിന്റെ ആത്മീകത**

എന്താണ് പുറം തള്ളേണ്ടത് (1 പത്രോ 2:1) ആകയാൽ സകല ദുഷ്ടതയും, എല്ലാ ചതിവും, വ്യാജഭാവവും അസൂയയും, എല്ലാ നുണയും നീക്കിക്കളഞ്ഞ് ഇപ്പോൾ ജനിച്ച ശിശുക്കളെ പോലെ രക്ഷയ്ക്കായി വളരുവാൻ വചനമെന്ന മായമില്ലാത്ത പാൽ കുടിപ്പാൻ വാഞ്ഛിപ്പിൻ. ദൈവീക മാർഗ്ഗത്തിൽ നടത്തിയവരെയും, പരിശുദ്ധ ദൈവമാതാവിനേയും ശ്ലീഹന്മാർ, മൗദ്യാനന്മാർ, സഹദേൻമാർ വളർത്തി വലുതാക്കിയ മാതാപിതാക്കൾ, എന്നിവരെ ഓർക്കരുതെന്ന് പഠിപ്പിക്കുന്നത് ആത്മീക ചൂഷണം ആണ്. ഇക്കൂട്ടർ തുളസി, ചതക്കുപ്പ, ജീരകം എന്നിവയിൽ പതാരം കൊടുക്കുന്നു. സ്നേഹം, ദയ, പരോപകാരം, കരുണ എന്നീ വിലയേറിയ കാര്യങ്ങൾ ഒഴിവാക്കുന്നു. (മത്താ 23- ,24) കുരുടന്മാരുടെ വഴികാട്ടികൾ ഇങ്ങനെ ഉള്ളവരേയും അവരുടെ പഠിപ്പിക്കലുകളേയും തിരിച്ചറിഞ്ഞ് ഓട്ടം സ്ഥിരതയോട് ഓടി യഹോവയുടെ വലുതും ഭയങ്കരവുമായ നിമിഷത്തിൽ തീ പൊയ്കയിൽ വീഴാതെ വലതു ഭാഗത്തെ സന്തോഷത്തിന് യോഗ്യരായി തീരട്ടെ.

"നിന്റെ മഹത്വം ഉദിക്കുമ്പോൾ ..................
വലഭാഗത്തായിടേണം". ആമ്മീൻ

## ഉപവാസധ്യാനം

ചെങ്ങന്നൂർ മെത്രാസന സുവിശേഷ സംഘത്തിന്റെ ആഭിമുഖ്യത്തിൽ 2016 ഒക്ടോബർ 14-ാം തീയതി ഇടവങ്കാട് സെന്റ്മേരീസ് പള്ളിയിൽ വെച്ച് ഉപവാസ ധ്യാനം നടത്തപ്പെടുന്നു. അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത അനുഗ്രഹ സന്ദേശം നൽകുന്ന യോഗത്തിൽ ചെന്നൈ ഭദ്രാസനാധിപൻ അഭി. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത ധ്യാനം നയിക്കും.

## ഡോക്ടറേറ്റ് കരസ്ഥമാക്കി



കൊച്ചി ശാസ്ത്രസാങ്കേതിക സർവ്വകലാശാലയിൽ നിന്നും ഇലക്ട്രോണിക്സ് എൻജിനീയറിംഗിൽ ഡോക്ടറേറ്റ് (പി.എച്ച്.ഡി) നേടിയ **ശ്രീമതി സാറാ ജേക്കബ്.**

ഐ. എച്ച്. ആർ. ഡിയുടെ ചെങ്ങന്നൂർ എൻജിനീയറിംഗ് കോളേജിൽ ഇലക്ട്രോണിക്സ് വിഭാഗം അസോസിയേറ്റ് പ്രൊഫസർ, കേരള സംസ്ഥാന വൈദ്യുതി ബോർഡിൽ അസി. എക്സിക്യൂട്ടീവ് എൻജിനീയർ, ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ് അരമനപ്പള്ളി ഇടവകാംഗം ശ്രീ. കെ. ജിജി പണിക്കർ (കുണ്ടറ കുഴിമതിക്കാട് വൈരമൺ കുടുംബാംഗം)-ന്റെ ഭാര്യയാണ്.

പത്തനാപുരം പരുപ്പള്ളിൽ മെറിലാന്റിൽ ശ്രീ. പി. കുര്യൻ ചാക്കോയുടെയും ശ്രീമതി ലീലാമ്മ പി. തോമസ്സിന്റെയും (ഹെഡ്മിസ്ട്രസ്സ്, മൗണ്ട് താബോർ ഹൈസ്കൂൾ, പത്തനാപുരം) മകളാണ്. മക്കൾ: കോശി ജെ. പണിക്കർ (എൻ. ഐ. റ്റി കാലിക്കറ്റ്), ജേക്കബ് ജെ. പണിക്കർ

## MGOCSM പന്തളം ഡിസ്ട്രിക്ട് അർദ്ധദിന സെമിനാർ



MGOCSM പന്തളം ഡിസ്ട്രിക്ടിന്റെ ആഭിമുഖ്യത്തിൽ നടന്ന ഡിസ്ട്രിക്ട് സമ്മേളനവും അർദ്ധദിന സെമിനാറും കടമാൻകുളം സെന്റ് മേരീസ് ഇടവകയിൽ വെച്ച് പ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോൺ ചാക്കോ ഉദ്ഘാടനം ചെയ്തു. തുടർന്ന് ഫാ. ഷിബു വർഗ്ഗീസ് 'വി. കുർബ്ബാന' എന്ന വിഷയം ആസ്പദമാക്കി ക്ലാസ് നയിച്ചു. ഇടവക വികാരി ഫാ. ജോസ് തോമസ്, ഭദ്രാസന ജനറൽ സെക്രട്ടറി ഡോ. റോബിൻ ശാമുവൽ,ഡിസ്ട്രിക്ട് ഓർഗനൈസർ ബിനോയ് പി. ജോർജ്ജ്, യൂണിറ്റ് കൺവീനർ അബു ഏബ്രഹാം, മുൻ സഭാ മാനേജിംഗ് കമ്മറ്റി അംഗം ഏബ്രഹാം മാത്യു വീരപ്പള്ളിൽ, ഇടവക ട്രസ്റ്റി രാജു.ഡി, സെക്രട്ടറി പി. ജി.മത്തായിക്കുട്ടി എന്നിവർ പ്രസംഗിച്ചു.

## വിശ്വാസ പഠനം

റവ. ഫാ. ഷിബു വർഗീസ്

# ഓർത്തഡോക്സിയുടെ അതുല്യത

**(കഴിഞ്ഞ ലക്കം തുടർച്ച)**

7. നാം ഭാരതത്തിലെ ദേശീയ സഭയും പൗരാണിക സഭയും ആകയാൽ സഭാ മക്കൾ പൂർവ്വീക സ്വഭാവ മഹിമയും വിശ്വാസവും വേദപുസ്തകത്തിനും പൗരാണികതയ്ക്കും യോജിച്ചതുമായ ആത്മീകാധ്യത്വവും പുലർത്തുവാൻ ബാദ്ധ്യസ്ഥരാകുന്നു. ആദിമ പിതാക്കന്മാരുടെ സത്യം, നീതി എന്നീ ജീവിത മൂല്യങ്ങളും ഓർത്തഡോക്സ് വിശ്വാസ തീക്ഷ്ണത, നിഷ്ഠ, പ്രാർത്ഥന എന്നിവയും നമ്മളിലും വിളങ്ങേണ്ടതാണ്. ഇന്ന് ഓർത്തഡോക്സ് വിശ്വാസം എന്ന വിശേഷപ്പെട്ട വിശ്വാസം വിട്ട്, താല്ക്കാലിക ലാഭത്തിനും മോഹ സാധ്യതകൾക്കും വേണ്ടി മറ്റ് ചില വിഭാഗങ്ങളിൽ ചേക്കേറുന്നവരുടെ എണ്ണം വർദ്ധിച്ചിരിക്കുന്നു. (Apostacy itself is a greatest ...) ആദിമസഭയിൽ മദ്യപാനികൾക്കും ദുർമാർഗ്ഗികൾക്കും അഞ്ചു ഏഴു വർഷം വി: കുർബ്ബാന സംസർഗ്ഗത്തിൽ നിന്നും യഥാക്രമം മാറ്റി നിർത്തുക എന്ന ശിക്ഷ ഉണ്ടായിരുന്നുവെങ്കിൽ വിശ്വാസ ത്യാഗിക്ക് ശിക്ഷ പതിനഞ്ചു വർഷമായിരുന്നുവെന്ന് മനസ്സിലാക്കുക.സഭാവിശ്വാസം നമ്മുടെ പൈതൃകാവകാശമാകുന്നു.അതിനെ ഹനിക്കുവാൻ വരുന്ന ഏതവസ്ഥയേയും ചെറുത്ത് തോല്പിക്കണം.അവരുമായി ഒരു ഒത്തുതീർപ്പിനും തയ്യാറാകേണ്ടതില്ല.

8. അനേകം സഭാകുടുംബങ്ങൾ ഭാര്യമാരുടെ ചൊൽപ്പടിയ്ക്കു നിൽക്കുന്ന ഭർത്താക്കന്മാരുടെ അശ്രദ്ധമൂലം വിശ്വാസ വൈകല്യങ്ങളാകുന്ന സെക്ടേറിയൻ,പെന്തക്കോസ്തൽ ഗ്രൂപ്പുകളിൽ ലയിക്കുവാനിടയായിട്ടുണ്ട്.മറ്റ് സഭയിൽ നിന്ന് വിവാഹത്താൽ ഓർത്തഡോക്സ് സഭയിലേക്ക് വന്ന സ്ത്രീകളാണ് നമ്മുടെ സൺഡേസ്കൂൾ അധ്യാപകരിൽ ഭൂരിഭാഗവും.നമ്മുടെ സഭയിൽ ജനിച്ചു വളർന്ന സ്ത്രീകൾക്ക് ഈ വിധ ആത്മീയ കാര്യങ്ങളിൽ അറിവും വേദപുസ്തക ജ്ഞാനവും,താല്പര്യവും കുറവാണെന്നതും മറച്ചു വയ്ക്കുന്നില്ല.എന്നാൽ മറ്റ് സഭയിൽ നിന്ന് വന്നവർ വേദപുസ്തകാടിസ്ഥാനത്തിലുള്ള സഭാവിശ്വാസവും ആത്മീയതയും പ്രാർത്ഥനകളും കുട്ടികളെ പഠിപ്പിക്കുന്നില്ല. ഇത് അതിവിദൂര ഭാവിയിൽ കൂടുതൽ ദോഷം സഭയ്ക്ക് ഉണ്ടാകുമെന്നതിൽ സംശയമില്ല.നമ്മുടെ സഭയുടെ അടിസ്ഥാനം പകരേണ്ട സൺഡേസ്കൂൾ പ്രസ്ഥാനം ഒരു കാട്ടിക്കൂട്ടലായി മാറിയിരിക്കുന്നുവെന്നത് കൂലംകഷമായി ചിന്തിക്കേണ്ടതാണ്.

9. A man is the ....... of his time കാലാകാലങ്ങളിൽ ദൈവം ഓരോരുത്തരെയെങ്കിലും തനിക്കുവേണ്ടി,തന്റെ സാക്ഷ്യത്തിനു വേണ്ടി എഴുന്നേല്പിക്കും. പ്രവാചകന്മാരെയും പ്രവാചക ശബ്ദങ്ങളെയുമാകുന്നു ഇന്നാവശ്യം.തെറ്റായ അനുരഞ്ജനങ്ങളും,അനുരണനങ്ങളും,ചില സന്ദർഭങ്ങളിലുള്ള നിശബ്ദതകളാലും തെറ്റ് വളർന്നു ശരിയെന്ന് ചിലർ നടിച്ചിരിക്കുന്നു. (Jleology of Convenience or Existence) തെറ്റ് ചെയ്തവനേയും,പഠിപ്പിച്ചവനേയും പോലെ സമാന തലത്തിലാകുന്ന തെറ്റ് കണ്ട് നിശബ്ദരായിരുന്നവരുമെന്ന് ഓർക്കുക. നമ്മുടെ പല പ്രവർത്തികളും കാര്യങ്ങളും വെറും മാർഗ്ഗങ്ങളായി മാത്രം നില്ക്കുകയും ലക്ഷ്യത്തിൽ ചെന്നുചേരുന്ന പദ്ധതികളാകാതിരിക്കുകയും ചെയ്യുന്നു.സമുദായം,വ്യക്തി,കുടുംബം എന്നീ നിലകളിൽ നമുക്ക് എന്തെങ്കിലും തെറ്റ് പറ്റിയിട്ടുണ്ടെങ്കിൽ അതിനെ മറച്ചുവയ്ക്കാതെ ഹൃദയപൂർവ്വമായ

പശ്ചാത്താപവും പ്രായശ്ചിത്തവും നാം ചെയ്യേണ്ട താകുന്നു.നാമും നമ്മുടെ സഭാംഗങ്ങളിൽ നല്ലൊരു ശതമാനം ആളുകളും അഭക്തിയിലോ ദൈവസം സർഗ്ഗമില്ലാതെയോ ദേവാലയാരാധന സംബന്ധിക ളല്ലാതെയോ മദ്യപാനത്തിലോ,പട്ടിണിയിലോ പാപ ജീവിതത്തിലോ ആയിരിക്കുമ്പോൾ നമുക്കെങ്ങനെ മൗനമായിരിക്കുവാൻ കഴിയും. സഭ പണക്കാരന്റെ മാത്രമായോ എന്ന് ഞാൻ സംശയിക്കുന്നു.ദൈവം ഫറവോയുടെ കൂടെയല്ല മോശയുടെ കൂടെയാകുന്നു.

10. ശരീരം,മനസ്സ്,ആത്മാവ് എന്നിവയുടെ വളർച്ച കൊണ്ട് കിട്ടുന്ന വികസനമാണ് വ്യക്തിത്വത്തിന്റെ പൂർണ്ണത. നേരേ മറിച്ചെങ്കിൽ അത് വൈരൂപ്യമായി ഭവിക്കുന്നു.ഈ വിധ ചിന്ത ഇന്ന് ഭൂരിഭാഗം സഭാം ഗങ്ങളിൽ നിന്ന് അന്യമായിരിക്കുന്നു.നാം മാമോദീസായുടെ മുദ്രയേയും റൂശ്മായേയും പരി ത്യജിച്ചിരിക്കുന്നു. നാം മാമോദീസ ഏറ്റ് ക്രിസ്തു ശരീരമാകുന്ന സഭയോട് ചേർക്കപ്പെട്ട് കൗദാശികമായി ക്രിസ്തുവാകുന്ന തലയോളം വള രേണ്ടവരാണ്. നാമും മാമോദീസാ ഏല്ക്കാത്തവരും തമ്മിൽ ഇന്ന് എന്ത് വ്യത്യാസമുണ്ടെന്ന് ചിന്തിക്കു ക.നമ്മെ കാണുന്നവർ ക്രിസ്തുവിനെ കാണണം. അദൃശ്യനായ ക്രിസ്തുവിനെ കാണാൻ നമ്മെ സഹായിക്കുന്ന ദൃശ്യവരങ്ങളാകുന്ന കൂദാശകൾ ഇന്ന് വെറും ആചാരങ്ങളോ, ചടങ്ങുകളോ ആയി മാത്രം തീരുന്നുവോ എന്ന് നാം ചിന്തിക്കേണ്ടിയി രിക്കുന്നു. ശരിയായ ആത്മാർപ്പണമില്ലാത്ത ജീവിതം ക്രൈസ്തവമല്ല. ഭൂമിയിൽ വച്ച് ആരംഭിക്കുന്ന രക്ഷാ കരജീവിതത്തിന്റെ പൂർത്തീകരണമാണ് പര ലോകവും നിത്യജീവനുമെന്ന് നാം അറിയേണ്ടതു ണ്ട്.ഈ വിധ രക്ഷയ്ക്കായി ദൈവം തന്നിരിക്കുന്ന കൂദാശകളെ ദൈവം ആഗ്രഹിക്കുന്ന അർത്ഥ ത്തിലും ഗൗരവത്തിലും നാം സ്വീകരിക്കുമ്പോഴേ നാം ക്രിസ്തുവിന് പ്രയോജനമുള്ളവരാകയുള്ളു.

11. സമകാലീന ലോകത്തിൽ ശരീരത്തെയും മന സ്സിനെയും വളർത്തുകയും അതിന്റെ ഇച്ഛകളെ യെല്ലാം പോഷിപ്പിക്കുകയും ചെയ്യുന്നുവെന്ന ഒരു ദുരന്തം നാം നേരിടേണ്ടിയിരിക്കുന്നു.തത്ഫലമായി നാം ആത്മീകതയിൽ അലസരും,ശീതോഷ്ണവാ ന്മാരും,മുരടിച്ചവരുമായിത്തീർന്നിരിക്കുന്നു.നമ്മുടെ ലക്ഷ്യവും മാർഗ്ഗവും ദൈവമാകേണ്ടിയിടത്ത് നാം മറ്റ് പലതിനെയും പ്രതിഷ്ഠിച്ചിരിക്കുന്നു.സഭയ്ക്ക് ശത്രു വിശ്വാസവേദ വിപരീതികൾ മാത്രമല്ല.അവിശ്വ സ്തരായി സഭയിൽ നിൽക്കുന്ന നാം കൂടിയാ ണ്.(Eating from inside) വി: കുർബ്ബാനയിൽ പ്രത്യേ കിച്ചും വരാതെ നാമമാത്ര ക്രിസ്ത്യാനികളായി ജീവിക്കുന്നവരുണ്ടല്ലോ.സ്വർഗ്ഗീയ വിരുന്നാകുന്ന വി:കുർബ്ബാനയ്ക്ക് ആയുസ്സിൽ ചുരുങ്ങിയ സമയം മാത്രം സംബന്ധിക്കുന്നവരും പെരുന്നാൾ ക്രിസ്ത്യാനികളും പ്രദക്ഷിണ വാദ്യമേള വെടിക്കെട്ട് ക്രിസ്ത്യാനികളും ദുഃഖ വെള്ളിയാഴ്ച ക്രിസ്ത്യാനികളും നമ്മുടെ സഭയുടെ ശാപമായി രിക്കുന്നു.

ചിലർ സഭയുടെ അംഗങ്ങളായിരിക്കുമ്പോൾ തന്നെ മുടിയനായ പുത്രൻ പന്നിക്ക് കൊടുക്കുന്ന തവിട് ഭക്ഷിക്കാൻ ആഗ്രഹിച്ചതുപോലെ വി:കുർബ്ബാനയ്ക്ക് വരാതെയോ,ഭാഗികമായി സംബ ന്ധിക്കുകയോ,സമ്പൂർണ്ണ സമർപ്പണത്തോടെ സംബന്ധിക്കാതിരിക്കുകയോ ചെയ്തിട്ട് സത്യവി ശ്വാസത്തിനും വേദപുസ്തകത്തിനും നിരക്കാത്ത വിഭാഗങ്ങളുടെ വികല കൂട്ടായ്മകളിൽ ചേക്കേറു ന്നു.മറ്റ് ചിലർ ഈ വിധ സ്വാർത്ഥ താല്പര്യക്കാ രെയും മനുഷ്യനെ വികലമാക്കുന്ന മാനുഷിക സിദ്ധാന്ത യുക്തിവാദികളേയും (Perverted Spiri- tuals) വീട്ടിൽ കയറ്റി പ്രാർത്ഥന എന്ന പേരിൽ ചില കോപ്രായങ്ങൾ കാട്ടുന്നതും കർശനമായി തടയേ ണ്ടിയിരിക്കുന്നു.ചിലർ മരണത്തിനു മുമ്പുള്ള ജീവി തത്തെ അശേഷം കരുതാതെ ജീവിച്ചിട്ട് മരണ ശേഷം കിടക്കാനുള്ള സ്ഥലമായിട്ട് മാത്രം പള്ളി യെയും സെമിത്തേരിയേയും കാണുന്നതും ചിന്ത ക്കധീനമാക്കേണ്ടതാണ്.

12. ഇന്ന് നമ്മുടെ ഭവനങ്ങളിൽ കുടുംബാരാധന ഇല്ലാതായിരിക്കുന്നു.ചിലയിടങ്ങളിൽ ഇതൊരു ചട ങ്ങായിരിക്കുന്നു.പ്രാർത്ഥനാ സമയം ഇന്ന് മാധ്യമ ങ്ങളും മറ്റ് ദുർമാർഗ്ഗ പ്രവർത്തനങ്ങളും കൈയട ക്കിയിരിക്കുന്നു.ദുഃഖവും അത്യാവശ്യവും വരു മ്പോൾ കണ്ടെത്തുന്ന ആളത്തമായി നാം ദൈവത്തെ കാണുന്നു.അനർത്ഥം വരുമ്പോൾ വി:കുർബ്ബാന നേർച്ചയായി നടത്തുകയോ മറ്റ് സത്യ വിരുദ്ധ കൂട്ടായ്മകളിൽ പോകുന്നതോ അല്ല ആത്മീ യത.മറിച്ച് രോഗത്തിന് ശരിയായ ചികിത്സ നല്കി യില്ലെങ്കിൽ രോഗം മൂർച്ഛിച്ച് മരണം സംഭവിക്കു ന്നതു പോലെ അനർത്ഥങ്ങളുടെ അടിസ്ഥാന കാരണം കണ്ടെത്തി പശ്ചാത്തപിക്കുകയും തിരിച്ചു വരികയും ആകുന്നു വേണ്ടത്. സഭ ഇന്നും നില നിൽക്കുന്നത് പ്രാർത്ഥനയിലും എല്ലാറ്റിന്റെയും അടിസ്ഥാനമായ വി: കുർബ്ബാനയിലുമാണെന്ന് ആത്മാർത്ഥമായി അറിയുക. നമസ്ക്കരിക്കുകയും നോമ്പു നോല്ക്കുകയും വി:കുർബ്ബാനയിൽ സംബ ന്ധിക്കുകയും ചെയ്യുന്ന സാധാരണക്കാരിൽ കൂടി യാണ് സഭ നിലകൊള്ളുന്നത്.പ്രത്യുത വിനയമില്ലാ ത്തവരിലൂടെയല്ല.

13. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് കൂദാശ സംസർഗ്ഗമുണ്ടായിരിക്കേണ്ടത് മറ്റ് ഓർത്തഡോക്സ് സഭാംഗങ്ങളുമായിട്ടാണ്. നവീകരണക്കാരുടെ കർമ്മ ങ്ങൾ സ്വീകരിക്കുന്നവരും അവരുടെ കൂട്ടായ്മയിൽ സംബന്ധിക്കുന്നവരും സ്വയം ഓർത്തഡോക്സ്

അംഗങ്ങൾ അല്ലാതായി തീരുന്നു. പരിശുദ്ധ ഓർത്തഡോക്സ് സഭയിൽ മാമോദീസാ മുങ്ങുന്നു. നവീകരണമെന്ന പേരിലുണ്ടായ ധ്രുവീകരണത്തിൽ വളരുന്നു സെക്ടേറിയൻ, പെന്തക്കോസ്തൽ വിഭാഗത്തിൽ അവസാനിക്കുന്നു ആരും തിരിഞ്ഞു നോക്കാത്ത ഒരിടത്ത് സംസ്ക്കരിക്കപ്പെടുന്നു ഇതിനേക്കാൾ വലിയ ദുരന്തം എന്താണ്? എല്ലാ സഭകളും ശരിയായ സഭയുടെ ശാഖകളാണെന്ന വാദം തെറ്റാണ്. എല്ലാ സഭാ വിഭാഗങ്ങളും ശരിയെങ്കിൽ എല്ലാ മതങ്ങളും ശരിയെന്ന് പറയേണ്ടി വന്നേക്കും. ആയതിനാൽ നമ്മുടെ സ്വത്വത്തെ തിരിച്ചറിഞ്ഞ് സഭയുടെ പ്രഭവങ്ങളിലേക്ക് തിരികെ നടന്ന് വിശുദ്ധിയിൽ ജീവിപ്പാൻ നമുക്ക് കഴിയേണ്ടതുണ്ട്.

14. സഭയും അംഗങ്ങളും തമ്മിലുള്ള ബന്ധം സഭാ നിയമങ്ങൾക്കനുസൃതമാണ്.സഭയുടെ പൊതു താല്പര്യങ്ങൾക്ക് ബാധകമാകാത്ത വിധത്തിൽ വ്യക്തികൾക്കുള്ള സ്വാതന്ത്ര്യാവകാശങ്ങളെ മാനിച്ചു പോരുന്ന രീതിയാണ് നമ്മുടെ സഭയ്ക്കുള്ളത്. എന്നാൽ വൈദികൻ ജനങ്ങളുടെ ശമ്പളക്കാരാകുന്നില്ല. വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ എന്നീ കാര്യങ്ങളെ ചോദ്യം ചെയ്വാൻ ഇടവകജനങ്ങൾക്ക് അവകാശമില്ല. പട്ടക്കാരന് വി:കുർബ്ബാന അർപ്പിക്കുവാനും ഒരു വിശ്വാസിക്ക് അത് അനുഭവിക്കുവാനുമുള്ള അവകാശമുണ്ട്. സഭയും അംഗങ്ങളും തമ്മിലുള്ള ബന്ധം സഭാ നിയമമനുസരിച്ചായിരിക്കണം. മേൽപട്ടക്കാരും പട്ടക്കാരുമായ വൈദിക സ്ഥാനികളും ജനങ്ങളും ഒരുപോലെ സഭയുടെ ഘടകങ്ങളാണ്. സഭയുടെ അംഗങ്ങളുമാണ്. ഓരോരുത്തർക്കും അവരവരുടേതായ സ്വാതന്ത്ര്യവും പരിധിയുമുണ്ട്. അവരവരുടേതായ സ്വാതന്ത്ര്യവും, അധികാരവും, അവകാശ അധികാര പരിധിയുമുണ്ട്. എപ്പിസ്ക്കോപ്പസിയും ജനായത്തവും തുല്യമായിരിക്കുന്ന സഭാ തലത്തിൽ എപ്പിസ്ക്കോപ്പസിയെ ചോദ്യം ചെയ്യാൻ ജനങ്ങൾക്കവകാശമില്ല. ഇതു മനസ്സിലാക്കി ജനങ്ങൾ പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

15. സനാതനസത്യങ്ങൾക്കു വേണ്ടിയും മൂല്യങ്ങൾക്കു വേണ്ടിയും നാം ധൈര്യപൂർവ്വം പ്രവർത്തിക്കുകയും നിലകൊള്ളുകയും വേണം. ദൈവം നമുക്ക് അനുകൂലമെങ്കിൽ നമുക്ക് പ്രതികൂലം ആർ? ശക്തനാകുന്നവൻ മുഖാന്തിരം നാം സകലത്തിലും മതിയാകുന്നു.യേശുക്രിസ്തു വിജയിക്കുന്ന പിതാവ് മഹത്വപ്പെടുന്ന തലങ്ങൾക്കായി നാം പ്രവർത്തിക്കണം.തിന്മയുടെ ശക്തികളെ ഭയപ്പെടേണ്ടതില്ല.നന്മയാൽ തിന്മയെ ജയിക്കണം.

16. നമ്മുടെ രക്ഷിതാവായ യേശുക്രിസ്തുവിനെ "A man for others"എന്ന് പഠിതാക്കൾ വിവക്ഷിക്കുന്നുണ്ട്. താൻ നന്മ ചെയ്ത് ലോകത്തിൽ സഞ്ചരിച്ചുവെന്ന് വി:വേദപുസ്തകത്തിൽ കാണുന്നു.വെറും സാധാരണ സംഘടനപ്പോലെയല്ല വി:ഓർത്തഡോക്സ് സഭ.സാധാരണ സംഘടനകളേക്കാൾ ഉപരിയായി നമ്മുടെ സഭയ്ക്കും അതിന്റെ പ്രവർത്തകർക്കും നില്ക്കുവാൻ കഴിയണം. മറ്റുള്ളവരെ നേടുന്നതിലും അവർക്ക് സൽപ്രേരണകളും ക്രിയാത്മക ഉത്തേജനവും നൽകുവാൻ നമുക്ക് കഴിയണം. വർഷങ്ങളായി മദ്യപാനം,അസാന്മാർഗികത,വിശ്വാസ ത്യാഗം,വേദവിപരീതം ഇവയിൽ ചരിക്കുന്ന നമ്മുടെ വിശ്വാസികൾ ഉണ്ടല്ലോ.അവർക്കു വേണ്ടി നാം എന്തു ചെയ്തു? പട്ടിണിയിലും മറ്റ് സാമ്പത്തിക പരാധീനതകളിലും ആയിരിക്കുന്നവരോടുള്ള സമീപനത്തിലും നാം വളരെയധികം മുൻപോട്ടു പോകാനുണ്ട്.മൗനം വിദ്വാന് ഭൂഷണമെന്നത് എല്ലായിടത്തും എല്ലാ സന്ദർഭങ്ങളിലും ഉപയോഗിക്കുന്നത് ഭൂഷണമല്ല.ക്രിസ്തീയ സഭയിൽ ഓർത്തഡോക്സ് സഭ അമ്മയും മറ്റ് ചിലർ മക്കളും പേരക്കുട്ടികളും ചിലർ ജാരസന്തതികളും ഇറങ്ങിപ്പോയ മക്കളുമൊക്കെയാകുമ്പോൾ തെറ്റായ വിഷയങ്ങളിൽ അമ്മയാകുന്ന സഭ നിശബ്ദയാകേണ്ടവളല്ല.നമുക്ക് കർത്താവിൽ പ്രശംസിപ്പാൻ എന്തുണ്ട് എന്ന് ശാന്തമായി ചിന്തിക്കേണ്ടതാണ്.സത്യവിശ്വാസ സംരക്ഷകരും പ്രോത്ഘാടകരും ആകുവാൻ നമ്മെ ദൈവം വിളിച്ചിരിക്കുന്നു.കടലുകടന്ന് വന്ന എന്തും ഏതും ഉപദേശവും വിശ്വാസവും ആണെന്ന ഭാവവും ചിന്തയും ഹൃദയവിശാലതയുടെയും നിർവ്യാജസ്നേഹത്തിന്റെയും ലക്ഷണമായി കാണേണ്ടതില്ല. സഭ അതിന്റെ അധ്യാപനതലത്തിൽ നിന്നും (Cate chism) മാറിപ്പോയിരിക്കുന്നു. ഉണ്ടായിരുന്നവ നഷ്ടപ്പെടുത്തിയിട്ട് നിലവിലുള്ളതും ഇറക്കുമതി ചെയ്തതുമായ ആത്മീയ വികല്പങ്ങളെ നാം താലോലിച്ചും പൂജിച്ചും നടക്കുന്നതും ആശ്വാസ്യമല്ല.

*Conclusion:*

പള്ളി സഭയ്ക്കു വേണ്ടിയാണ് മറിച്ച് സഭ പള്ളിക്കുവേണ്ടിയല്ല.സഭയുടെ കല്പനകൾ നിർവ്വഹിക്കപ്പെടുന്നതിനാണ് പള്ളികൾ.ചുരുക്കത്തിൽ സഭയേക്കാൾ വലുതല്ല പള്ളി എന്നർത്ഥം.ഓർത്തഡോക്സ് സഭയുടെ ആരാധനാ മകുടമായ വി:കുർബ്ബാന അനുഷ്ഠിക്കുന്നതും അതിൽ സംബന്ധിക്കുന്നതും അനുഭവിക്കുന്നതും അതീവ ഒരുക്കത്തോടെ കൂടെ വേണ്ടതല്ലേ.ശിക്ഷണ രാഹിത്യങ്ങൾ കുറെയൊന്നുമല്ല സഭയെ ബാധിച്ചിരിക്കുന്നത്. നമുക്ക് എല്ലാ തലങ്ങളിലും സഭയുടെ പൂർവ്വീകാത്മീക തലങ്ങളിലേക്ക് തിരികെ പോകാം. നഷ്ടപ്പെട്ടവയെ വീണ്ടെടുക്കാം. Orthodoxy the fragrance in the religious or christian circle. തിരിച്ചറിയാം തിരികെ വരാം സഭയുടെ നല്ല നാളേയ്ക്കായി നമുക്ക് കൈകോർക്കാം അതിന് ഏലിയാവിന്റെ പർവ്വതശിഖ കർമ്മേൽ വെളിച്ചം പകരുന്നു. സത്യദൈവം ഇറങ്ങി വന്ന് അഗ്നിയായി യാഗ വസ്തുവിനെ സ്വീകരിക്കട്ടെ പ്രാർത്ഥനയോടെ ..... (തുടരും...)




**സ്ലീബാ പെരുന്നാളിനുശേഷം രണ്ടാം ഞായർ**

(സെപ്റ്റംബർ 25) വി.മത്തായി 16: 5–12

പരീശന്മാരുടെയും സദൂക്യരുടെയും പുളിച്ച മാവ് സൂക്ഷിച്ചുകൊൾവിൻ എന്ന് യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരോട് ഉപദേശിക്കുന്നു.എന്നാൽ തങ്ങൾ അപ്പം എടുക്കാൻ മറന്നുപോയതുകൊണ്ടാണ് ഇപ്രകാരം തങ്ങളുടെ ഗുരു പറയുന്നതെന്ന് അവർ തെറ്റിദ്ധരിച്ചു.ആയതിന് മറുപടിയായി യേശുതമ്പുരാൻ പറയുന്നതിൽ നിന്നും "പരീശന്മാരുടെയും സദൂക്യരുടെയും ഉപദേശത്തെയാണ്" സൂക്ഷിച്ചുകൊള്ളേണ്ടത് എന്ന് ശിഷ്യന്മാർ മനസ്സിലാക്കുന്നു.ഈ വേദഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു :

**നാം പരീശ-സദൂക്യ പ്രമാണിമാരേപ്പോലെയാകരുത്**

പരീശന്മാരും സദൂക്യരും ചെയ്തുപോന്ന കാര്യങ്ങളിലെ തെറ്റുകളെയും കുറവുകളെയും യേശുക്രിസ്തു വിമർശിക്കുകയും ശാസിക്കുകയും ചെയ്തു.ആയതുകൊണ്ട് തന്നെ അവനെ വാക്കിലോ പ്രവൃത്തിയിലോ കുടുക്കാൻ അവർ തക്കം പാർത്തിരുന്നു.പരിശന്മാരുടെയും സദൂക്യരുടെയും പുളിച്ചമാവ് അവരുടെ ഉപദേശങ്ങൾ തന്നെയാകുന്നു എന്ന് യേശുക്രിസ്തു വ്യക്തമായി പഠിപ്പിക്കുന്നു.യേശുവിനെ നമ്മുടെ ദൈവമായി നാം അംഗീകരിക്കുകയും വിശ്വസിക്കുകയും ചെയ്യുമ്പോൾ തന്നെ അവനെ വാക്കിലോ പ്രവൃത്തിയിലോ കുടുക്കാൻ തക്കം പാർത്തിരിക്കുന്നുവോ? ദൈവത്തെ പരീക്ഷിക്കുക എന്നത് ഒരു കലയായി മനുഷ്യർ, (ഭക്തരെന്ന് അവകാശപ്പെടുന്നവർ) ചെയ്യുമ്പോൾ അവർ 'മശിഹായെ' പരീക്ഷിക്കുന്നു.ഒരു വിശ്വാസിയുടെയോ ഭക്തന്റെയോ പ്രാർത്ഥനകൾ,യാചനകൾ എന്നിവയൊക്കെ യേശുക്രിസ്തുവിൽ ഒരു രക്ഷകനെയോ,മശിഹായെയോ പ്രതീക്ഷിക്കുന്നുണ്ടാകാം.എന്നാൽ അവ ദൈവത്തിന്റെ ശക്തിയെ പരീക്ഷിക്കുന്നതായിത്തീർന്നാൽ, അതിനെ ചോദ്യം ചെയ്യുന്നവയായി അധഃപതിച്ചാൽ നാമും പരീശ-സദൂക്യ പ്രമാണിമാരും തമ്മിൽ ഉള്ള വ്യത്യാസം എന്ത് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു?

**അല്പവിശ്വാസികൾ**

'പുളിച്ചമാവ് സൂക്ഷിച്ചു കൊൾവിൻ' എന്ന് യേശുതമ്പുരാൻ ശിഷ്യന്മാരോട് പറയുമ്പോൾ അത് അപ്പം എടുക്കാൻ മറന്നു പോകുന്നതു കൊണ്ടാണെന്ന്?എന്നാൽ അയ്യായിരം പേർക്ക് അഞ്ച് അപ്പം കൊണ്ടും നാലായിരം പേർക്ക് ഏഴ് അപ്പം കൊണ്ടും തൃപ്തി വരുത്തിയവൻ അപ്പം എടുക്കാൻ മറന്നുപോയതിനാൽ ശകാരിക്കുന്നു എന്ന് ശിഷ്യന്മാർ വിചാരിച്ചു.ഇതിനെ അല്പവിശ്വാസം എന്നത്രേ യേശുക്രിസ്തു വിളിക്കുന്നത്.നാം ആരുടെ ഒപ്പം ആണ് നടക്കുന്നത്?ഒന്നും ഇല്ലായ്മയിൽ നിന്ന് എല്ലാം സാദ്ധ്യമാക്കാൻ കഴിയുന്ന ദൈവത്തിനൊപ്പം ആണെന്ന യാഥാർത്ഥ്യം നാം വിസ്മരിക്കുന്നുവോ?പലപ്പോഴും ദൈവത്തോടൊപ്പം നാം നടക്കുന്നു എന്ന് വിചാരിക്കുമ്പോഴും ദൈവവിശ്വാസി എന്ന് ഉറക്കെ പ്രഖ്യാപിക്കുമ്പോഴും 'അല്പവിശ്വാസിയെ' എന്ന വിളി അന്വർത്ഥമാക്കുന്ന ചിന്തകളും ആശങ്കകളും സംശയങ്ങളുമൊക്കെ നമ്മൾക്കുണ്ട് എന്നതാണ് സത്യം.

**യേശുവിന്റെ ഉപദേശങ്ങൾ ഗ്രഹിക്കുക**

ശിഷ്യന്മാർ യേശുവിനോടൊപ്പം ആയിരുന്നു.അവന്റെ അധരങ്ങളിൽ നിന്ന് നേരിട്ട് ശ്രവിക്കുവാനും ശ്രദ്ധിക്കുവാനും അവർക്ക് സാധിച്ചു.എന്നാൽ യഥാർത്ഥത്തിൽ ഗ്രഹിക്കുവാൻ അവർക്ക് സാധിച്ചിരുന്നില്ല. യേശു നമ്മളോടൊപ്പമോ,നാം യേശുവിനോടൊപ്പമോ ആയിരുന്നു എന്നതിൽ കാര്യമില്ല.കാരണം അവന്റെ വാക്കുകൾ വചനങ്ങൾ ആക്ഷരികമായി മാത്രം എപ്പോഴും പ്രയോഗത്തിലാക്കാൻ ശ്രമിക്കുന്ന ഒരു കൂട്ടർ ഉണ്ട്. ഇത് വചനം ഗ്രഹിക്കുന്നതിൽ ഉള്ള അപാകതയെ വെളിപ്പെടുത്തുന്നു. സങ്കീർത്തനക്കാരൻ പ്രാർത്ഥിക്കുന്ന "നിന്റെ ന്യായപ്രമാണത്തിലെ അത്ഭുതങ്ങളെ കാണേണ്ടതിന് എന്റെ കണ്ണുകളെ തുറക്കണമെ" (സങ്കീ 119:18) എന്ന പ്രാർത്ഥന നമ്മുടെ കണ്ണുകളെ, ഹൃദയങ്ങളെ യേശുവിന്റെ വചനം ഗ്രഹിപ്പാൻ ശക്തീകരിക്കും.

**സ്ലീബായുടെ ശേഷം മൂന്നാം ഞായർ**

(ഒക്ടോബർ 2) വി.മർക്കോസ് 2:23–28

ഒരു ശബ്ബത്തിൽ യേശുതമ്പുരാൻ ശിഷ്യരുമൊത്ത് വിളഭൂമിയിൽക്കൂടി കടന്നുപോകുമ്പോൾ ശിഷ്യന്മാർ കതിർ പറിച്ചുതുടങ്ങി.ഇത് കണ്ടിട്ട് പരീശന്മാർ ശബ്ബത്തിൽ വിഹിതമല്ലാത്തതു ചെയ്യുന്നു എന്ന് വിമർശിക്കുമ്പോൾ യേശുതമ്പുരാൻ നൽകുന്ന മറുപടി

ആണ് "മനുഷ്യൻ ശബ്ബത്ത് നിമിത്തമല്ല;ശബ്ബത്ത് മനുഷ്യൻ നിമിത്തമത്രെ ഉണ്ടായത്" (2:27).

**മതനിയമങ്ങളുടെ ദുർവ്യാഖ്യാനം**

പരീശന്മാർ യേശുവിനോടും ശിഷ്യന്മാരോടും ഒപ്പം നടക്കുന്നു.ഒരു ശബ്ബത്തിൽ നടക്കാവുന്ന ദൂരം മാത്രമേ അവർ നടന്നിട്ടുണ്ടാകു.ആയതിനാൽ അതിനെപറ്റി വിമർശിക്കുന്നില്ല.എന്നാൽ ശിഷ്യന്മാർ കതിർ പറിച്ചതിനെ ഉടൻ തന്നെ വിമർശിച്ചു.ഇവിടെ അവർ കതിർ ഭക്ഷിച്ചതായോ,ആയതിനു ശ്രമിച്ചതായോ രേഖപ്പെടുത്തിയിട്ടില്ല.ശബ്ബത്തിൽ നിരോധിക്കപ്പെട്ടിരുന്ന മുപ്പത്തി ഒൻപത് തരം ജോലികളിൽ ഒന്നാണ് കൊയ്ത്ത്. ഇവിടെ ശിഷ്യന്മാർ കേവലം കുറച്ച് വിളകൾ കൈകളിൽ പറിച്ചെടുത്തതിനെ കൊയ്ത്തിനോട് ഉപമിച്ച് വിമർശിക്കുന്നു.ശബ്ബത്തിൽ ജോലികൾ ചെയ്യരുതെന്നും ദൈവത്തിനായി വേർതിരിക്കപ്പെട്ട ദിവസമെന്നും നിയമം പഠിപ്പിക്കുന്നു.എന്നാൽ നിയമത്തെ ആക്ഷരികമായി വ്യാഖ്യാനിച്ച് മനുഷ്യരുടെ ബാഹ്യപ്രവർത്തനങ്ങൾക്ക് കൂടുതൽ പ്രാമുഖ്യം നൽകുന്ന തരത്തിൽ പരീശന്മാർ ചിന്തിയ്ക്കുമ്പോൾ ദൈവം പറയുന്ന വാക്കുകൾ ശ്രദ്ധേയമാണ്.മതനിയമങ്ങൾ മനുഷ്യരെ വിമർശിക്കുവാനും കുറ്റം വിധിക്കാനും മാത്രമായി ഒതുങ്ങുന്നുവോ?

**നിയമവും വായനയും**

പരീശന്മാർ ന്യായപ്രമാണം അക്ഷരംപ്രതി പാലിക്കുക എന്നത് ജീവിത ദൗത്യമായി കണ്ടു.ആക്ഷരികമായ വ്യാഖ്യാനത്തിൽ മാത്രം അവരുടെ പഠനവും പഠിപ്പിക്കലും ഒതുങ്ങുകയും നിയമത്തിന്റെയും കല്പനകളുടെയും ശരിയായ അർത്ഥത്തെ അവ എന്തിനു വേണ്ടി അല്ലെങ്കിൽ അവയുടെ പ്രധാന ഉദ്ദേശലക്ഷ്യത്തെ വിസ്മരിക്കുകയും ചെയ്തു.ഇതിനെയാണ് ക്രിസ്തു ചോദ്യം ചെയ്യുന്നത്.യേശുതമ്പുരാൻ അവരോട് ചോദിക്കുന്നത് ദാവീദും കൂട്ടരും കാഴ്ചയപ്പം ഭക്ഷിച്ചത് വായിച്ചിട്ടില്ലയോ എന്നത്രേ.ന്യായപ്രമാണത്തിന്റെ വായനയിൽ മാനുഷികമായ പരിഗണനകൾ കണക്കാക്കപ്പെടാതെ പോകുകയും ആക്ഷരികമായ വ്യാഖ്യാനവും അവ നടപ്പിൽ വരുത്തുന്നതും ആകുന്നു. മതഭക്തിയും ദൈവഭക്തിയും എന്ന് ചിന്തിക്കുന്നവരെയും പിൻപറ്റുന്നവരെയും നിശിതമായി വിമർശിക്കുന്നു. "മനുഷ്യൻ ശബ്ബത്തു നിമിത്തമല്ല ശബ്ബത്ത് മനുഷ്യൻ നിമിത്തമത്രേ ഉണ്ടായത്" (വി. മർക്കോസ് 2:27).

**ശബ്ബത്തിന്റെ കർത്താവ്**

ശബ്ബത്തിന്റെ കർത്താവ് ആര് എന്ന ചോദ്യത്തിന്റെ ഉത്തരം: 'മനുഷ്യപുത്രൻ' എന്നാണ്. ഇവിടെ മനുഷ്യരെയല്ല മനുഷ്യപുത്രൻ എന്ന് ഉദ്ദേശിച്ചിരിക്കുന്നത്. കാരണം സമവീക്ഷണ സുവിശേഷങ്ങളിൽ മനുഷ്യപുത്രൻ എന്ന പദം യേശുവിനെ വിശേഷിപ്പിക്കുവാൻ മാത്രം ഉപയോഗിച്ചിരിക്കുന്നു.ഉല്പത്തി പുസ്തകം 2:3 ൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു "താൻ സൃഷ്ടിച്ചുണ്ടാക്കിയ സകലപ്രവൃത്തിയിൽ നിന്നും അന്നു സ്വസ്ഥനായതു കൊണ്ട് ദൈവം ഏഴാം ദിവസത്തെ അനുഗ്രഹിച്ചു ശുദ്ധീകരിച്ചു." കല്പനകൾ നൽകുമ്പോൾ യഹോവയാം ദൈവം ഓർമ്മിപ്പിക്കുന്നു "ശബ്ബത്തുനാളിനെ ശുദ്ധീകരിപ്പാൻ ഓർക്ക" (പുറ 20:8). ശബ്ബത്തിന്റെ യഥാർത്ഥ ഉടയവൻ ദൈവമാണ്.തന്റെ പ്രവൃത്തികളിലൂടെയും,വാക്കുകളിലൂടെയും ശബ്ബത്ത് എപ്രകാരം ആയിരിക്കണമെന്നും ശരിയായ ശബ്ബത്താചരണം മനുഷ്യനെ നിയമത്തിന്റെ കുരുക്കുകളിൽ തളച്ചിടുന്നതല്ല എന്നും യേശുക്രിസ്തു പഠിപ്പിക്കുന്നു.നമ്മിൽ പലരും ശബ്ബത്തിന്റെ ഉടയവരായിത്തീരാൻ - എന്തുചെയ്യണം,ചെയ്യണ്ട എന്ന് സ്വയം വ്യാഖ്യാനിക്കുകയും നിശ്ചയിക്കുകയും ചെയ്യുന്നതിലൂടെ-ശ്രമിക്കുന്നുവെങ്കിൽ യേശുക്രിസ്തുവിന്റെ വാക്കുകൾ ശ്രദ്ധിക്കുക "മനുഷ്യപുത്രൻ (യേശുക്രിസ്തു) ശബ്ബത്തിനും കർത്താവ് ആകുന്നു" (2:28).

## നന്ദിപൂർവ്വം....



കഴിഞ്ഞ ഒരുവർഷക്കാലം 'ജീവനുള്ള വചനം' എന്ന പേരിൽ ഏവൻഗേലിയോന്യ ചിന്തകൾ പങ്കുവെച്ച **റവ. ഫാ. ഡോ. ഫെലിക്സ് യോഹന്നാൻ തട്ടാശ്ശേരിലി**നോടുള്ള ബഥേൽപത്രിക പത്രാധിപ സമിതിയുടെ ഹൃദയം നിറഞ്ഞ കൃതജ്ഞത രേഖപ്പെടുത്തുന്നു.

### സ്ലീബായ്ക്ക് ശേഷം നാലാം ഞായർ

(ഒക്ടോബർ 9) വി.ലൂക്കോസ് 16:9-18

അനീതിയുള്ള കാര്യവിചാരകൻ ബുദ്ധിയോടെ പ്രവർത്തിച്ചതിനെപറ്റി ശിഷ്യന്മാരോട് യേശുതമ്പുരാൻ പറയുന്നതാണ് 16-ാം അദ്ധ്യായം 1-8 വരെയുള്ള വാക്യങ്ങൾ.9-13 വരെയുള്ള തുടർവാക്യങ്ങളിൽ ദൈവത്തെയും സമ്പത്തിനെയും ഒരുപോലെ സ്നേഹിക്കാൻ കഴിയുകയില്ല എന്ന് പഠിപ്പിക്കുന്നു.14-18 വരെയുള്ള വാക്യങ്ങളിൽ പരീശന്മാർക്ക് മറുപടി നൽകുന്നു.

**സമ്പത്തും ദൈവവും**

16:13 ൽ സമ്പത്തിനെ 'മാമ്മോൻ' എന്ന് വിളിക്കുന്നു.അനീതിയുള്ള കാര്യവിചാരകൻ ബുദ്ധിപൂർവ്വം

പ്രവർത്തിച്ചതുപോലെ നല്ലകാര്യ വിചാരകത്വം കാണിക്കണം എന്ന് ഓർമ്മിപ്പിക്കുന്നു.സക്കായിയെ പോലെ അനീതിയായിട്ടുള്ള സമ്പാദ്യങ്ങൾ അർഹതപെട്ടവർക്ക് തിരിച്ചുകൊടുക്കാം.സമ്പത്ത് സ്വന്തം ഇഷ്ടങ്ങളും താൽപര്യങ്ങൾക്കും മാത്രം ചെലവഴിക്കുന്നവർ സമ്പത്തിൽ അമിതമായി ആശ്രയം വയ്ക്കുന്നു.അത് മനുഷ്യരെ സ്വാർത്ഥരാക്കുന്നു.സദൃശ്യ വാക്യങ്ങളിൽ ഇപ്രകാരം സൂചിപ്പിക്കുന്നു "ധനവാനാകേണ്ടതിന് പണിപ്പെടരുത് അതിനായുള്ള ബുദ്ധി വിട്ടുകളക നിന്റെ ദൃഷ്ടി ധനത്തിന്മേൽ പതിക്കുന്നത് എന്തിന്?അത് ഇല്ലാതെയായിപോകുമല്ലോ" (സദൃ 23:4-5). ദൈവവുമായി ചേർന്ന് നിൽക്കാനാഗ്രഹിക്കുന്നവർ തങ്ങൾക്കുള്ള സമ്പത്ത് മറ്റുള്ളവർക്ക് നൽകുവാൻ,പങ്കുവയ്ക്കുവാൻ താൽപര്യം ഉള്ളവർ ആയിരിക്കണം.സമ്പത്തിൽ ശ്രദ്ധവയ്ക്കുന്നവർ സ്വാർത്ഥരായിത്തീരും.സ്വരുകൂട്ടിയ സമ്പത്തിന് അടയിരിക്കാനുള്ളതല്ല നമ്മുടെ ജീവിതം.യേശുനാഥന്റെ വാക്കുകൾ ശ്രദ്ധിക്കുക."രണ്ടു യജമാനന്മാരെ സേവിക്കുവാൻ ഒരു ഭൃത്യനും കഴിയുകയില്ല. അവൻ ഒരുവനെ പകച്ചു മറ്റവനെ സ്നേഹിക്കും; അല്ലെങ്കിൽ ഒരുത്തനോടു പറ്റിച്ചേർന്നു മറ്റവനെ നിരസിക്കും.നിങ്ങൾക്കു ദൈവത്തെയും മാമ്മോനെയും (സമ്പത്ത്) സേവിക്കുവാൻ കഴിയുകയില്ല" (16:13).നാം ദൈവത്തിന്റെ ദാസന്മാരാണോ അതോ സമ്പത്തിന്റെ ദാസന്മാരോ?നമ്മുടെ സമ്പത്ത് നമ്മുടെ ജീവിതക്രമങ്ങൾ തെറ്റിക്കുന്നുവോ? എങ്കിൽ ദൈവത്തെ നമ്മൾക്ക് സേവിക്കുവാൻ സാധിക്കുന്നില്ല എന്ന സത്യം നാം തിരിച്ചറിയുന്നുണ്ടോ?സമ്പത്തിനെ സ്നേഹിച്ചാൽ ദൈവത്തെ നിരസിക്കാൻ കാരണമാകുമെങ്കിൽ ദൈവത്തെ സ്നേഹിക്കുന്നതല്ലേ നല്ലത്.

**ഹൃദയം അറിയുന്ന ദൈവം**

പരീശന്മാർ (ദ്രവ്യഗ്രഹികളായ) യേശുവിനെ പരിഹസിച്ചപ്പോൾ യേശുതമ്പുരാൻ പറയുന്നു "നിങ്ങൾ നിങ്ങളെത്തന്നെ മനുഷ്യരുടെ മുൻപാകെ നീതീകരിക്കുന്നവർ ആകുന്നു.ദൈവമോ നിങ്ങളുടെ ഹൃദയം അറിയുന്നു.മനുഷ്യരുടെ ഇടയിൽ ഉന്നതമായതു ദൈവത്തിന്റെ മുൻപാകെ നിന്ദ്യമത്രേ" (16:15). മറ്റുള്ളവരെ കാണിക്കാനും പ്രശംസപിടിച്ചു പറ്റാനും നിരവധി സഹായങ്ങൾ ചെയ്യുന്നവർക്കും മറ്റുള്ളവരുടെ മുൻപാകെ സ്വയം നീതീകരിക്കുന്നവരും മറന്നുപോകുന്ന വസ്തുതയാണ് ദൈവം എല്ലാം കാണുന്നു,അറിയുന്നു.പ്രകടനങ്ങളും പൊങ്ങച്ചങ്ങളും ദൈവമുൻപാകെ വിലയില്ലാത്തതായിത്തീരും എന്ന് മാത്രമല്ല നിന്ദ്യവും കൂടിയാകുന്നു.139-ാം സങ്കീർത്തനത്തിൽ സങ്കീർത്തനക്കാരൻ ഇപ്രകാരം പാടുന്നു "യഹോവേ നീ എന്നെ ശോധന ചെയ്ത് അറിഞ്ഞിരിക്കുന്നു.ഞാൻ ഇരിക്കുന്നതും എഴുന്നേല്ക്കുന്നതും നീ അറിയുന്നു.എന്റെ നിരൂപണം നീ ദൂരത്തു നിന്നു ഗ്രഹിക്കുന്നു.എന്റെ നടപ്പും കിടപ്പും നീ ശോധന ചെയ്യുന്നു.എന്റെ വഴികളൊക്കെയും നിനക്കു മനസ്സിലാക്കിയിരിക്കുന്നു."

**ദൈവരാജ്യത്തിന്റെ സുവിശേഷം**

യേശുക്രിസ്തു ഓർമ്മിപ്പിക്കുന്നത് ദൈവരാജ്യത്തിന്റെ സുവിശേഷം ആകുന്നു.ദൈവരാജ്യത്തിലേക്കുള്ള പ്രവേശനത്തെപറ്റി വിസ്മരിച്ചു പോകുന്നതാണ് ഇന്നത്തെ പല സുവിശേഷ പ്രസംഗങ്ങളും പ്രഖ്യാപനങ്ങളും.യോഹന്നാൻ സ്നാപകന്റെ കാലം മുതൽ,യേശുതമ്പുരാൻ തന്റെ ശുശ്രൂഷ തുടങ്ങിയപ്പോൾ പ്രത്യേകിച്ച് ഓർമ്മിപ്പിക്കുന്നതാണ് "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ" (വി.മത്തായി 4:17). ദൈവരാജ്യത്തിലേക്കുള്ള പ്രവേശനം അത്ര എളുപ്പമല്ല. 'എല്ലാവരും ബലാൽക്കാരേണ അതിൽ കടപ്പാൻ നോക്കുന്നു' (16:16) എന്ന് യേശുതമ്പുരാൻ സൂചിപ്പിക്കുന്നു.വി.ലൂക്കോസ് 13:24 ൽ യേശുക്രിസ്തു ഓർമ്മിപ്പിക്കുന്നു "ഇടക്കുവാതിലൂടെ കടക്കുവാൻ പോരാടുവിൻ. പലരും കടക്കുവാൻ നോക്കും കഴിയുകയില്ലതാനും." നാം ദൈവത്തെയും അവന്റെ വചനങ്ങളെയും പരിഹസിക്കാത്ത, സമ്പത്തിനെ സ്നേഹിക്കാതെ, ദൈവത്തെ സ്നേഹിച്ചും, സേവിച്ചും, ഹൃദയങ്ങൾ അറിയുന്ന ദൈവമുമ്പാകെ നിസ്വാർത്ഥരായി ദൈവരാജ്യത്തിനു വേണ്ടി ജീവിക്കുന്നവരും ശുശ്രൂഷിക്കുന്നവരും ആയിത്തീരുവാൻ യേശുക്രിസ്തു ആഗ്രഹിക്കുന്നു.

**സ്ലീബായുടെ ശേഷം അഞ്ചാം ഞായർ**

(ഒക്ടോബർ 16) വി.മത്തായി 23:1-12

ശാസ്ത്രിമാരുടെയും പരീശന്മാരുടെയും പ്രവൃത്തികളെ യേശുതമ്പുരാൻ വിമർശിക്കുന്നു. ഭൂമിയിൽ ഉള്ളവരല്ല പിതാവ്; സ്വർഗ്ഗസ്ഥൻ ആയ ദൈവം അത്രേ പിതാവ് എന്ന് പഠിപ്പിക്കുന്നു. നമ്മുടെ നായകൻ ക്രിസ്തു ആകുന്നു.ശുശ്രൂഷക്കാരൻ ആകുവാനും, തന്നെത്താൻ താഴ്ത്തുവാനും ഉള്ള ഉപദേശവും ഈ ഭാഗത്ത് യേശുതമ്പുരാൻ നൽകുന്നു.

**പ്രവൃത്തികളുടെ പരിശോധന**

ശാസ്ത്രിമാരും പരീശന്മാരും പഠിപ്പിക്കുന്നത് പ്രവർത്തിപദത്തിൽ കാണിക്കുന്നില്ല. എന്നാൽ ചെയ്യുന്ന പല പ്രവൃത്തികളും മനുഷ്യർ കാണേണ്ടതിന് ചെയ്തു കൂട്ടുന്ന പരിപാടികൾ ആകുമ്പോൾ അവ ക്രിസ്തുവിന്റെ വിമർശനത്തിന് ഇടയാക്കുന്നു. പ്രകടനപരത ഇന്നിന്റെ ആത്മീകതയുടെ മുഖമുദ്രയായി മാറുന്നുണ്ടോ? ഉണ്ടെങ്കിൽ ആ പ്രവൃത്തികൾ യേശുക്രിസ്തുവിന്റെ വിമർശനങ്ങൾക്കതീതമല്ല എന്ന് നാം അറിയുക.ആത്മീയനേതൃത്വങ്ങളിൽ മാത്രമല്ല അൽമായരുടെ ഇടയിലും ഇത്തരം 'പ്രകടനങ്ങൾ' കാണുന്നു എങ്കിൽ അവ തിരുത്തപ്പെടണം. ഇവിടെ മനസ്സിലാക്കപ്പെടേണ്ട ഒന്നുണ്ട് ദൈവീക കല്പനകൾ പാലിക്കപ്പെടണം.എന്നാൽ വിശ്വാസത്തിൽ നിന്ന് ഉരുത്തിരിയുന്ന ആചാരങ്ങൾ അനാചാരങ്ങളും ദുരാചാരങ്ങളും ആയി പരിണമിക്കുമ്പോൾ ദൈവീകവിശ്വാസമോ,ന്യായപ്രമാണത്തിന്റെ പൂർത്തീകരണമോ അല്ല മറിച്ച് 'ഘനമുള്ള ചുമടു

കൾ' മറ്റുള്ളവരുടെ തോളിൽ കെട്ടിവയ്ക്കാനും 'നെറ്റിപട്ട വീതിയാക്കി വസ്ത്രത്തിന്റെ' തൊങ്ങലുകൾ വലുതാക്കാനും മാത്രമേ സാധിക്കു.' ഇവിടെ ക്രിസ്തുവിന്റെ വാക്കുകൾക്ക് പ്രസക്തിയേറുന്നു "എന്റെ നുകം മൃദുവും എന്റെ ചുമടു ലഘുവും ആകുന്നു" (വി.മത്തായി 11:3).

**നായകനും ഗുരുവും പിതാവും ആയവൻ - യേശുക്രിസ്തു**

"ഒരുവൻ മാത്രമാണ് നിങ്ങളുടെ ഗുരു; നിങ്ങളോ എല്ലാവരും സഹോദരന്മാർ.ഭൂമിയിൽ ആരെയും പിതാവ് എന്ന് വിളിക്കരുത്; ഒരുവൻ മാത്രമാണ് നിങ്ങളുടെ പിതാവ്; സ്വർഗ്ഗസ്ഥൻ തന്നെ......ഒരുവൻ മാത്രമാണ് നിങ്ങളുടെ നായകൻ, ക്രിസ്തു തന്നെ" (വി.മത്തായി 23:8-10). യേശുക്രിസ്തു നമ്മെ പഠിപ്പിക്കുന്നത് ഭൗമികമായി, ഈ ലോകപരമായി നമ്മുടെ യഥാർത്ഥ നായകനും, ഗുരുവും, പിതാവും ദൈവമത്രേ.അവൻ സ്വർഗ്ഗസ്ഥനായവൻ ആകുന്നു. നമ്മുടെ 'മശിഹാ' ആകുന്നു. ക്രിസ്തുവിൽ നമ്മുടെ ശ്രദ്ധ കേന്ദ്രീകരിക്കാതെ ഈ ലോകപരമായി മാത്രം നമ്മുടെ നേതൃത്വവും, ഗുരുത്വവും, പിതൃത്വവും ചുരുങ്ങുമ്പോൾ ഒരു വലിയ വിപത്തിലേക്ക് നാം ചെന്നു ചേരാം. ഭൗമിക നേതാക്കന്മാരും, പിതാക്കന്മാരും,ഗുരുക്കന്മാരും മാതൃകയാക്കാനോ, നേതൃത്വം നൽകാനോ,വഴികാട്ടാനോ, അശക്തരാകുകയോ ദുർബ്ബലരാകുകയോ ചെയ്താൽ നമ്മുടെ പ്രത്യാശ നിരാശയാലും പ്രതീക്ഷകൾ പാളിച്ചകളായും സ്വപ്നങ്ങൾ ദുരന്തങ്ങളായും പരിണമിക്കാം.സങ്കീർത്തനക്കാരൻ ഓർമ്മിപ്പിക്കുന്നു 'മനുഷ്യരിൽ ആശ്രയിക്കുന്നതിനേക്കാൾ, പ്രഭുക്കന്മാരിൽ ആശ്രയിക്കുന്നത് യഹോവയിൽ ആശ്രയിക്കുന്നത് നല്ലത്" (സങ്കീ 118:8-9).

## സ്ലീബായുടെ ശേഷം ആറാം ഞായർ

(ഒക്ടോബർ 23) വി.ലൂക്കോസ് 18:18-27

ധനവാനായ പ്രമാണി യേശുവിനെ സമീപിച്ച് നിത്യജീവനെ അവകാശമാക്കേണ്ടതിന് എന്ത് ചെയ്യണം എന്ന് ചോദിക്കുന്നു.ഈ ചോദ്യത്തിന് യേശു നൽകുന്ന മറുപടി കേട്ടിട്ട് താൻ ധനവാനാകകൊണ്ട് യേശു ചൂണ്ടിക്കാട്ടിയ കുറവ് പരിഹരിക്കാൻ പറ്റാതെ ദുഃഖിതനായി അവനെ വിട്ടുപോയി.വി.ലൂക്കോസ് 18:18-27 വരെ വിവരിക്കുന്ന ഈ ധനവാനായ പ്രമാണിയുടെ അനുഭവം മറ്റ് രണ്ട് സമവീക്ഷണ സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിരിക്കുന്നു.

**കല്പനകളുടെ അറിവും നമ്മുടെ കുറവും**

നിത്യജീവന അവകാശമാക്കുവാൻ എന്ത് ചെയ്യണം എന്ന ചോദ്യത്തിന് കല്പനകൾ ജീവിതത്തിൽ പാലിക്കണമെന്ന ഉത്തരം ലഭിക്കുന്നു."വ്യഭിചാരം ചെയ്യരുത്;കൊല ചെയ്യരുത്;മോഷ്ടിക്കരുത്;കള്ളസാക്ഷ്യം പറയരുത്;നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക എന്നീ കല്പനകളെ നീ അറിയുന്നുവല്ലോ" (18:20).പ്രമാണിയുടെ മറുപടി ശ്രദ്ധിക്കുക "ഇവ ഒക്കെയും ഞാൻ ചെറുപ്പം മുതൽ കാത്തുകൊണ്ടിരിക്കുന്നു" (18:21) എന്നാൽ ഉടൻ തന്നെ അവന്റെ കുറവിനെ യേശുക്രിസ്തു വെളിപ്പെടുത്തുന്നു.കല്പനകളുടെ അറിവ് മാത്രമല്ല അവയുടെ പാലനവും പരിപാലനവും ഒക്കെ നമ്മൾ നിർവ്വഹിക്കുന്നുണ്ടാകാം.എന്നാൽ നമ്മുടെ കുറവുകൾ മനസ്സിലാക്കപ്പെടാൻ സാധിക്കാതെ പോകാം.ഇവിടെ യേശുക്രിസ്തു നമ്മെ പഠിപ്പിക്കുന്നതും അത് തന്നെയാണ്.കല്പനകളുടെ ആചരണം വേണ്ട എന്നല്ല മറിച്ച് അവയുടെ അറിവും അവ പാലിക്കപ്പെടുകയും വേണം.എന്നാൽ അതേ സമയം നമ്മുടെ കുറവുകളെ മനസ്സിലാക്കാനും പറ്റണം എന്ന് ഓർമ്മിപ്പിക്കുന്നു. യേശുവിനോടൊപ്പമുള്ള നിമിഷങ്ങളിൽ അവ വെളിപ്പെടും എന്നത് തന്നെയാണ് ശ്രദ്ധിക്കേണ്ടത്.ചെറുപ്പം മുതൽ നാം കല്പനകൾ കാത്തുസംരക്ഷിക്കുന്നുണ്ടാകാം എന്നാൽ യേശുവിനൊപ്പമുള്ള നിമിഷങ്ങളിൽ നാം തിരിച്ചറിയുന്ന സത്യമാണ് നമ്മുടെ കുറവുകളും അവയുടെ പരിഹാരങ്ങളും.ആയതുകൊണ്ട് കേവലം കല്പനകൾ മാത്രം പാലിക്കപ്പെടുകയും സംരക്ഷിക്കപ്പെടുകയും ചെയ്താൽ മാത്രം പോര. നമ്മെപറ്റി മനസ്സിലാക്കാനും ജീവിതത്തെ ക്രമീകരിക്കാനും യേശുവിന്റെ സന്നിധിയിൽ നാം ചെലവിടുന്ന നിമിഷങ്ങളിൽ നമ്മൾക്ക് ഇടയായിത്തീരും.

**സ്വർഗ്ഗത്തിൽ നിക്ഷേപം ഉണ്ടാകണം**

കല്പനകൾ പാലിക്കുന്ന ധനവാനായ മനുഷ്യൻ നിത്യജീവനെ ആഗ്രഹിക്കുന്നു.എന്നാൽ ദൈവത്തിന്റെ കല്പനകൾ പാലിക്കുകയും നിക്ഷേപങ്ങൾ ഭൂമിയിൽ മാത്രം ഒതുങ്ങുകയും ചെയ്യപ്പെടുന്നു.ഭൂമിയിലെ സമ്പാദ്യങ്ങൾ സ്വർഗ്ഗത്തിലെത്തിക്കുമോ?തീർച്ചയായും. നമ്മുടെ നിക്ഷേപങ്ങളുടെ ശരിയായ ഉപയോഗം നമ്മെ നിത്യജീവൻ പ്രാപിക്കാൻ ഇടയാക്കും.എന്നാൽ കല്പനകൾ പാലിക്കുന്നതും അവ കാത്തുസൂക്ഷിക്കുന്നതും കേവലം ഭൗമികവും ഭൗതികവുമായ നിക്ഷേപങ്ങൾക്ക് വേണ്ടി മാത്രം ആണെങ്കിൽ നമ്മൾ ദുഃഖിക്കേണ്ടി വരും.നാം ദൈവീക കല്പനകൾക്ക് അനുസരിച്ച് ചരിക്കുന്നു എന്ന് പറയുമ്പോൾ തന്നെ നമ്മുടെ നിക്ഷേപങ്ങൾ ഭൂമിയിൽ സ്വരുകൂട്ടാൻ വെമ്പൽകൊള്ളുകയും അവ മറ്റുള്ളവരുമായി പങ്കിടാൻ പരിശ്രമിക്കുകയോ ആഗ്രഹിക്കുകയോ ചെയ്യുന്നില്ല എങ്കിൽ നാം ദുഃഖത്തിൽ തന്നെ ആയിരിക്കും.നമ്മുടെ നിക്ഷേപങ്ങൾ സ്വർഗ്ഗത്തിൽ ആകുന്നില്ല എങ്കിൽ നിത്യജീവൻ നമ്മൾക്ക പ്രാപ്യമായിത്തീരും.വി.ലൂക്കോസ് 12:33 ൽ ഇപ്രകാരം സൂചിപ്പിക്കുന്നു "നിങ്ങൾക്കുള്ളതു വിറ്റ് ഭിക്ഷ കൊടുപ്പിൻ; കള്ളൻ അടുക്കയോ പുഴു കൊടുക്കയോ ചെയ്യാത്ത സ്വർഗ്ഗത്തിൽ പഴകിപോകാത്ത പണസഞ്ചികളും തീർന്നുപോകാത്ത നിക്ഷേപവും നിങ്ങൾക്ക് ഉണ്ടാക്കിക്കൊൾവിൻ. നിങ്ങളുടെ നിക്ഷേപം ഉള്ളിടത്തു നിങ്ങളുടെ ഹൃദയവും ഇരിക്കും" (വി.ലൂക്കോസ് 12:33-34).

**ദൈവത്തിനു സകലവും സാദ്ധ്യം**

ദാവത്തെ പിൻപറ്റുന്ന മനുഷ്യർ തീർച്ചയായും മനസിലാക്കേണ്ടതും വിശ്വസിക്കേണ്ടതും ആയ പ്രധാനസംഗതിയത്രേ "മനുഷ്യരാൽ അസാദ്ധ്യമായതു ദൈവത്താൽ സാദ്ധ്യമാകുന്നു" (18:27) എന്നത്. മാനുഷികമായ ബുദ്ധിക്കും യുക്തിക്കും ചിന്തയ്ക്കും ഉൾക്കൊള്ളുവാനോ ഗ്രഹിക്കുവാനോ അസാദ്ധ്യമായ സംഗതികൾ ദൈവമുമ്പാകെ സാദ്ധ്യമായിത്തീരും.ഉല്പത്തി പുസ്തകം 18:14 ൽ ഇപ്രകാരം ചോദിക്കുന്നു "യഹോവയാൽ കഴിയാത്ത കാര്യം ഉണ്ടോ?" ഇത് തന്നെ എബ്രായലേഖനത്തിലും വിവരിക്കുന്നു "ദൈവത്തിന്റെ അടുക്കൽ വരുന്നവൻ ദൈവം ഉണ്ട് എന്നും തന്നെ അന്വേഷിക്കുന്നവർക്ക് പ്രതിഫലം കൊടുക്കുന്നു എന്നു വിശ്വസിക്കേണ്ടതല്ലേ? " (എബ്രായർ 11:6). ദൈവത്തിന്റെ കല്പനകൾ നാം പാലിക്കുമ്പോൾ, നമ്മുടെ കുറവുകൾ നാം തിരിച്ചറിയുമ്പോൾ, നമ്മുടെ ജീവിതത്തെ ക്രമീകരിക്കുമ്പോൾ, സ്വർഗ്ഗരാജ്യത്തിൽ നിക്ഷേപങ്ങൾ ഉണ്ടാക്കാൻ അദ്ധ്വാനിക്കുമ്പോൾ നമ്മൾക്ക് അസാദ്ധ്യം എന്ന് വിചാരിക്കുന്നവ സാദ്ധ്യമാക്കിത്തരാൻ ദൈവത്തിനു കഴിയും എന്ന് തിരിച്ചറിയണം മനസ്സിലാക്കണം. "മനുഷ്യരാൽ അസാദ്ധ്യമായത് ദൈവത്തിന് സാദ്ധ്യം".



## ക്വിസ് മത്സരം



കുട്ടമ്പേരൂർ സെന്റ്മേരീസ് ദേവാലയത്തിന്റെ MGOCSMന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട ക്വിസ് മത്സരം ചെങ്ങന്നൂർ ഭദ്രാസന MGOCSM സെക്രട്ടറി ഡോ. റോബിൻ സാമുവേൽ ഉദ്ഘാടനം ചെയ്തു. വികാരി ഫാ. ഏബ്രഹാം കോശി അദ്ധ്യക്ഷത വഹിച്ചു. ഇടവക സെക്രട്ടറി ഷാജി ചാക്കോ, അഞ്ജു അന്നാ, ജോജി മാത്യു എന്നിവർ പ്രസംഗിച്ചു. ആലപ്പുഴ ജനറൽ ഹോസ്പിറ്റൽ ഡയബറ്റോളജിസ്റ്റ് ഡോ. ബിജു തോമസ് ക്വിസ് നയിച്ചു. കേന്ദ്ര കമ്മറ്റിയംഗങ്ങളായ ഷേബ ഗീവർഗീസ്, ജെറിൻ, ലാബി പീടികത്തറയിൽ, അമല എന്നിവർ സംബന്ധിച്ചു. ഒന്നാം സ്ഥാനം പുത്തൻകാവ് സെന്റ്മേരീസ് കത്തീഡ്രലും, രണ്ടാം സ്ഥാനം മെഴുവേലി ഹോളി ഇന്നസെന്റ് പള്ളിയും കരസ്ഥമാക്കി.

## അഭിനന്ദനങ്ങൾ



അഖില മലങ്കര ബാലസമാജം 2016 -ലെ സഹപാഠ്യ മത്സരത്തിൽ ഡിസ്ട്രിക്ട്, ഭദ്രാസനതലങ്ങളിൽ 2-ാം സ്ഥാനവും കേന്ദ്രതല സൗത്ത് സോൺ മത്സരത്തിൽ 1-ാം സ്ഥാനവും നേടിയ ജേയ്മി അന്നാ ജോൺസൺ. മെഴുവേലി ഹോളി ഇന്നസെന്റ് ബാലസമാജ യൂണിറ്റംഗവും കിടങ്ങന്നൂർ ജോ ഭവനിൽ ജോൺസൺ എം. വറുഗ്ഗീസിന്റേയും, മിനി ജോൺസൺന്റെയും മകളുമാണ്.



ക്വിസ് മത്സരത്തിൽ ഡിസ്ട്രിക്റ്റ് ഭദ്രാസനതല മത്സരത്തിൽ 1-ാം സ്ഥാനവും കേന്ദ്രതല സൗത്ത് സോൺ മത്സരത്തിൽ 2-ാം സ്ഥാനവും നേടിയ മെഴുവേലി ഹോളി ഇന്നസെന്റ്സ് ബാലസമാജം ടീം അംഗങ്ങളായ **ജോമി അച്ചാമ്മ ജോൺസൺ, ജേയ്മി അന്ന ജോൺസൺ, മെറിൻ ജോസ്**



അഖില മലങ്കര ബാലസമാജം കലാമേളയിൽ സീനിയർ ക്വിസ് മൽസരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ **ബിബിൻ സാം, ശിൽപാ സൂസൻ ജോൺ, റിയാ മറിയം ഷാജി** വെണ്മണി സെന്റ് മേരീസ് ഇടവകാംഗങ്ങളാണ്.



അഖില മലങ്കര ബാലസമാജം കലാമേളയിൽ ജൂനിയർ കഥാരചന മൽസരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ജൂഡിത്ത് സൂസൻ സോണി വെണ്മണി സെന്റ് മേരീസ് ഇടവകാംഗമാണ്.



ചെങ്ങന്നൂർ ഭദ്രാസന ബാലികാസമാജം കലാമത്സരത്തിൽ സീനിയർ ബൈബിൾ കഥാപ്രസംഗത്തിന് ഒന്നാം സ്ഥാനവും സോണൽ തലത്തിൽ രണ്ടാം സ്ഥാനവും കരസ്ഥമാക്കിയ കുമാരി. ആഷ്ലി തോമസ് വെളിയിൽ. തൈമറവുംകര സെന്റ് ഗ്രിഗോറിയോസ് സണ്ടേ സ്കൂൾ അംഗമാണ്.

ഫാ. സജി അമയിൽ

# ശൂന്യവും പാഴുമായി...

*"ഭൂമി പാഴായും ശൂന്യമായ ും ഇരുന്നു. ആഴത്തിന്റെ മീതെ ഇരുൾ ഉ ണ്ടായിരുന്നു. ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്റെ മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു" (ഉ ല്പത്തി 1:2)*

✝ ശൂന്യത നമ്മെ വിസ്മയിപ്പിക്കുന്ന കാലം
✝ പാഴ് എന്നചിന്ത വലിച്ചെറിയലിന് നമ്മെ വല്ലാതെ പ്രേരിപ്പിക്കുന്ന കാലം
✝ സൃഷ്ടിയുടെ വിവരണം നമ്മെ അമ്പരപ്പിക്കുന്നു
✝ ബിഗ് ബാങ് തിയറിയുടെ തലനാരിഴ കീറിയുള്ള അന്വേഷണങ്ങൾ പോലും ഇതുവരെ പൂർണ്ണമായും ചുരുൾ അഴിക്കാത്ത സൃഷ്ടി വിസ്മയം.

**1. ശൂന്യത ബാധ്യത അല്ല സാദ്ധ്യതയാണ്**

✝ മനുഷ്യൻ അവന്റെ സൃഷ്ടി മുഴുവനും നടത്തുന്നത് സാധ്യതയെ തേടിപ്പിടിച്ചും പ്രയോജനപ്പെടുത്തിയുമാണ്.
✝ ദൈവം സൃഷ്ടി നടത്തിയത് ശൂന്യതയിൽ നിന്നാണ്. ശൂന്യത ദൈവത്തിന്റെ സാധ്യതയാണ്.
✝ നമ്മുടെ കാലത്തിന് ശൂന്യത ഇല്ലായ്മയുടേയും/ വറുതിയുടേയും / പരാജയത്തിന്റെയും പ്രതീകമാണ്
✝ മറക്കണ്ട സ്നേഹിതാ നമ്മുടെ ദൈവത്തിന് ശൂന്യത ആയുധമാണ്.
✝ നിറവിലേക്ക് നമ്മുടെ കണ്ണുകൾ വല്ലാതെ പരക്കം പായുമ്പോൾ ശൂന്യതകൾ നമ്മെ ഭയപ്പെടുത്തുന്നു
✝ അപ്പോൾ നമുക്ക് സൃഷ്ടിയെ ധ്യാനിക്കാം. ദൈവമേ ഈ മഹത്തായ സൃഷ്ടി അങ്ങ് ശൂന്യതയിൽ നിന്നാണല്ലോ സൃഷ്ടിച്ചതെന്നോർത്ത് നമുക്ക് ആശ്വസിക്കാം.
✝ നമ്മുടെ ഹൃദയ ശൂന്യതകളെ ആയുധങ്ങളെ നിർമ്മിക്കുവാനും വേണ്ടവണ്ണം ഉപയോഗിക്കുവാനും കഴിവുള്ള ദൈവത്തിന് വിട്ടുകൊടുക്കാം.

**2. ഇടമല്ല കരമാണ് പ്രധാനം**

✝ സർവ്വശക്തൻ സൃഷ്ടി ആരംഭിക്കുമ്പോൾ ഭൂമി പാഴും ശൂന്യവുമായിരുന്നു.
✝ ആകർഷണീയമായ ഇടങ്ങൾ തേടിപ്പിടിച്ച് ജോലി ആരംഭിക്കുവാൻ ദ്യതിപ്പെടുന്ന നാമും നമ്മുടെ യൗവ്വനവും
✝ പരസ്യങ്ങളുടെ ആകർഷണതയും അതുയർത്തുന്ന ഭ്രമാത്മകതയും ഉള്ള സാധ്യതകളെ പ്രയോജനപ്പെടുത്താതെ ഇല്ലാത്തവയെ തേടി അലയുവാനും വേദനിക്കുവാനും നിർബന്ധിക്കുന്ന നമ്മുടെ കാലത്തിന്റെ മണ്ടത്തരങ്ങൾ ധ്യാനിച്ചിട്ടുണ്ടോ?
✝ പ്രിയ സ്നേഹിതാ നമ്മുടെ സൃഷ്ടിതാവിന്റെ കരങ്ങൾപോരെ സൃഷ്ടിയിൽ പച്ചപ്പ് സൃഷ്ടിക്കുവാനും ജീവൻ സൃഷ്ടിക്കുവാനും
✝ അവിടുത്തെ കരസ്പർശനം ഇനിയും ഏൽക്കാത്ത ഇടങ്ങളല്ലേ സമൃദ്ധിയുടെ പ്രതീകങ്ങളാണെങ്കിലും വീണ്ടും വീണ്ടും നമ്മുടെ ജീവിതത്തിൽ ശൂന്യത സൃഷ്ടിക്കുന്നത്.
✝ മറക്കണ്ട സ്നേഹിതാ ഇടങ്ങൾ എത്ര ആകർഷകമായാലും സർവ്വശക്തന്റെ കരമില്ലെങ്കിൽ ശൂന്യത തുടരുക തന്നെ ചെയ്യും

**3. പരിവർത്തനം ശൂന്യത നിർമ്മാർജ്ജനം ചെയ്യും**

✝ ആർജ്ജനമാണ് ശൂന്യതയ്ക്കുള്ള പരിഹാരം എന്നാണ് നമ്മുടെ ചിന്ത
✝ പരിവർത്തനത്തിന് വിധേയമാകുക മാത്രമാണ് ശൂന്യതയ്ക്കുള്ള ഏക പരിഹാരം എന്ന് സ്രഷ്ടാവ് നമ്മെ പഠിപ്പിക്കുന്നു
✝ പരിവർത്തിച്ചുകൊണ്ടിരുന്നു എന്നപദം പക്ഷി തന്റെ മുട്ടയുടെ മുകളിൽ അടയിരിക്കുന്നതിനെയും പിന്നീട് ആരാധന ദൈവശാസ്ത്രം രൂപീകരിക്കപ്പെട്ടപ്പോൾ വിശുദ്ധ കുർബ്ബാനയിലെ കൈയ്യാവസിപ്പിനെയും കുറിക്കുന്നു.
✝ ഇതാണ് സ്നേഹിതാ സത്യം. പരിവർത്തനമില്ലെങ്കിൽ ജീവനില്ല. പരിവർത്തനമില്ലെങ്കിൽ ജീവന്റെ അപ്പവും ഇല്ല.
✝ ശൂന്യതകൾ പരിവർത്തനത്തിന് വിധേയമാകുമ്പോൾ വസന്തങ്ങളുടെ പൂക്കാലമാണ് വിരിയിക്കപ്പെടുന്നത്

"മനനം തുടരട്ടെ ..... ചിന്തകൾ വിരിയട്ടെ..... വചനം പിറക്കട്ടെ.."



## ബാലപത്രിക

ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ

# കടപ്പാടുകൾ മറക്കരുത്

സ്നേഹമുള്ള കൂട്ടുകാരെ,

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ അമേരിക്കൻ ഐക്യനാടുകളുടെ പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ട വില്യം മിക്കിൻലിക്കിന്റെ മാതൃസ്നേഹം ഏറ്റവും ഉദാത്തമായ ഉദാഹരണമായി ചരിത്ര രേഖകളിൽ സ്ഥലം കണ്ടിട്ടുണ്ട്.

ഒരു അഭിഭാഷകനായിട്ടാണ് അദ്ദേഹം ജീവിതം ആരംഭിച്ചത്. പിന്നീട് ഗവർണ്ണറായും അതിനുശേഷം പ്രസിഡന്റായും ഉയർത്തപ്പെട്ടു. തിരക്കേറിയ ജീവിതത്തിനിടയിലും അമ്മയെ ചെന്നു കാണുവാനും കുറെ സമയം അമ്മയോടൊത്തു ചെലവഴിക്കാനും അദ്ദേഹം മറന്നില്ല. അമ്മയോടൊത്തു നടന്നു പള്ളിയിൽ പോകുന്നതിൽ അദ്ദേഹം ഏറെ ആനന്ദം കണ്ടെത്തി.

വൃദ്ധമാതാവ് രോഗ ശയ്യയിലായപ്പോൾ ഏതു നിമിഷവും വീട്ടിലേക്ക് പുറപ്പെടുവാൻ ഒരു തീവണ്ടി ഒരുക്കി നിർത്തിയിരുന്നു. ഒരു ദിവസം അടിയന്തര സന്ദേശം ലഭിച്ചപ്പോൾ പെട്ടെന്ന് വീട്ടിലേക്ക് പുറപ്പെട്ടു. പുത്രന്റെ വരവു കാത്തു കിടന്നിരുന്ന അമ്മയെ അദ്ദേഹം വിളിച്ചു .പ്രിയപ്പെട്ട അമ്മയുടെ ശിരസ് തന്റെ മടിയിൽ വെച്ചു. ഏതാനും നിമിഷങ്ങൾ കഴിഞ്ഞപ്പോൾ അമ്മ അന്ത്യശ്വാസം വലിച്ചു.

തന്റെ സർവ്വ ഉയർച്ചയ്ക്കും കാരണം അമ്മയുടെ പ്രാർത്ഥനയാണെന്ന് അദ്ദേഹം വിശ്വസിച്ചു. അദ്ദേഹത്തിന്റെ സ്വഭാവ രൂപവൽക്കരണത്തിനാവശ്യമുള്ള സൽപ്രേരണകളുടെ പുണ്യ സ്രോതസ്സായിരുന്നു ആ അമ്മയുടെ ജീവിതം. ഒരു ഘാതകന്റെ വെടിയേറ്റപ്പോൾ ഒരു പകയുമില്ലാതെ അമ്മ പഠിപ്പിച്ച പ്രാർത്ഥനയും ചൊല്ലിക്കൊണ്ടാണ് അദ്ദേഹം അന്ത്യശ്വാസം വലിച്ചത്.

എന്നാൽ ഇന്നത്തെ അവസ്ഥ എത്രയോ ശോചനീയമാണ്. ഒരു കാലത്ത് സ്നേഹത്തിന്റെയും കടപ്പാടിന്റെയും ഉദാഹരണങ്ങൾ തേടി ഭാരതീയരായ നമുക്ക് അമേരിക്ക വരെ പോകേണ്ട ആവശ്യമില്ലായിരുന്നു.

പക്ഷേ പാശ്ചാത്യ രാജ്യങ്ങളിലെപ്പോലെ ഇവിടെയും പ്രായം ചെന്നവർ അധികപ്പറ്റായി തീർന്നു കൊണ്ടിരിക്കയാണ്. മാതാപിതാക്കളും മക്കളും തമ്മിലുള്ള സ്നേഹബന്ധം നാൾക്കുനാൾ ഉലഞ്ഞുകൊണ്ടിരിക്കുന്നു. ഇന്ന് പണത്തിനു പഞ്ഞമില്ല സ്നേഹത്തിനാണ് പഞ്ഞം.

കൂട്ടുകാരെ,

പ്രായം ചെല്ലുമ്പോൾ മാത്രം മനസിലാക്കുവാൻ കഴിയുന്ന ചില യാഥാർത്ഥ്യങ്ങളുണ്ട്. പഴുത്ത ഇലകൾ അടർന്നു വീഴുമ്പോൾ തളിരിലകൾ കുലുങ്ങിചിരിക്കും. ഒരിക്കൽ തങ്ങളും ഇതുപോലെ നിലം പതിക്കുമെന്ന യാഥാർത്ഥ്യം കുട്ടികൾ ഓർക്കണം.ജീവിതത്തിൽ നിങ്ങളുടെ കടപ്പാടുകൾ ഒരിക്കലും മറക്കരുത്. കടപ്പാടുകൾ നിർവഹിക്കുമ്പോൾ ജീവിതം അർത്ഥപൂർണ്ണമാകും.ഇല്ലെങ്കിൽ അപൂർണ്ണവും.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹത്തോടെ ആനിച്ചേച്ചി

## ദിവ്യബോധനം – സെമിനാർ

ദൈവജനം (POCE) ആധുനിക ഭാരതസഭ (DOCE) എന്നീ പുസ്തകങ്ങളുടെ സെമിനാർ 2016 ഒക്ടോബർ 15-ാം തീയതി ശനിയാഴ്ച രാവിലെ 10 മണി മുതൽ ബഥേൽ അരമനയിൽ വെച്ച് നടത്തുന്നതാണ്. റവ. മത്തായി സഖറിയാ അച്ചൻ സെമിനാറിനു നേതൃത്വം നൽകുന്നതാണ്. പഠിതാക്കൾ എല്ലാവരും ഈ സെമിനാറിൽ വന്നു സംബന്ധിക്കേണ്ടതാണ്.






**സെപ്റ്റംബർ 2016**

**ചെ**ങ്ങന്നൂർ ഭദ്രാസനം 31-ാം മത് വാർഷിക പൊതുയോഗം ഇടവക മെത്രാപ്പോലീത്താ ആബി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 20 ന് ബഥേൽ അരമനയിൽ കൂടി.

2015-16 സാമ്പത്തിക വർഷത്തെ വാർഷിക റിപ്പോർട്ടും, കണക്കും അവതരിപ്പിച്ച് പാസ്സാക്കി. ഈ യോഗത്തിൽ വച്ച് സ്കൂൾ തലത്തിൽ 10, 12, ക്ലാസ്സുകളിൽ എല്ലാ വിഷയങ്ങൾക്കും Full A+ അഥവാ തത്തുല്യ ഗ്രേഡ് കരസ്ഥമാക്കിയ ഭദ്രാസനത്തിലെ വിദ്യാർത്ഥികളെ അനുമോദിക്കുകയും ക്യാഷ് അവാർഡുകൾ നൽകുകയും ചെയ്തു.

സെപ്റ്റംബർ മാസം 1 മുതൽ 8 വരെ തീയതികളിൽ ഭദ്രാസനത്തിലെ മിക്ക പള്ളികളിലും എട്ടുനോമ്പ് ആചരണവും വി. കുർബ്ബാനയും മദ്ധ്യസ്ഥപ്രാർത്ഥനകളും നടന്നു.

സെപ്റ്റംബർ 14-ാം തീയതി ഭദ്രാസനതല എല്ലാ ദേവാലയങ്ങളിലും സ്ലീബാ പെരുന്നാൾ ഭക്തിയാദരവോടെ കൊണ്ടാടി.

2016 കാതോലിക്കാദിന ധനസമാഹരണ തുക പരി. കാതോലിക്കാ ബാവാ തികരുമനസ്സുകൊണ്ട് സെപ്റ്റംബർ 22-ാം തീയതി ഉച്ചതിരിഞ്ഞ് 2.30 ന് ബഥേൽ അരമനയിൽ കൂടുന്ന യോഗത്തിൽ വച്ച് നേരിട്ട് സ്വീകരിക്കുന്നതാണ്. എല്ലാ ഇടവകകളിലും ഈ ഇനത്തിൽ സമാഹരിച്ച മുഴുവൻ തുകയോടൊപ്പം റിസീസ്സായും സഭാദിനകാണിക്കയും ചേർത്ത് പരി. ബാവാ തിരുമനസ്സിനെ ഏൽപിക്കുവാൻ ക്രമീകരണങ്ങൾ ചെയ്യണം.

കന്മഷവും, കാലുഷ്യവും കലരാത്ത കഴിഞ്ഞ ഒരു കാലഘട്ടത്തിന്റെ ഓർമ്മകൾ പുതുക്കി ഇന്നിന്റെ യാഥാർത്ഥ്യമാക്കിതീർക്കുവാൻ തയ്യാറെടുക്കുന്ന എല്ലാവർക്കും ധന്യമായ പൊന്നിൻ ചിങ്ങമാസത്തിലെ പൊന്നോണപുലരി ആശംസിക്കുന്നു.

**ഫാ. തോമസ് കൊക്കാപ്പറമ്പിൽ**
(ഭദ്രാസന സെക്രട്ടറി)

## ഉദ്ഘാടന സമ്മേളനം



പന്തളം ഡിസ്ട്രിക്റ്റ് സൺഡേസ്കൂൾ അദ്ധ്യാപക വാർഷിക സമ്മേളനം അറത്തിൽ സെന്റ് ജോർജ്ജ് മഹാ ഇടവകയിൽ വെച്ച് നടത്തപ്പെട്ടു. പ്രസ്തുത യോഗം മെത്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പിൽ ഉദ്ഘാടനം ചെയ്തു. വികാരി ഫാ. ഗീവർഗീസ് ജോൺ, ജോസ് പി. ശാമുവേൽ (ഹെഡ്മാസ്റ്റർ), ജോൺസൺ വി. (ഇൻസ്പെക്ടർ), വർഗീസ് ജി. കാവുപുറം (ഡയറക്ടർ), എൻ. സി. ചാണ്ടി (ഉമയാറ്റുകര ഡി. സെക്രട്ടറി), സി. എം. തോമസ് (ഭദ്രാസന സെക്രട്ടറി), ബാബു ഡി. (ഡിസ്ട്രിക്റ്റ് സെക്രട്ടറി) എന്നിവർ പങ്കെടുത്തു.




## ഹരിത പത്രിക

**പി. എ. ഐസക്, കുറ്റൂർ**

നമ്മുടെ ഭക്ഷണത്തിൽ മുളകിനുള്ള സ്ഥാനം അതിപ്രധാനമാണ്. മുളകിൽ എരിവുണ്ടാക്കുന്ന രാസപദാർത്ഥം 'കാപ്സിസിൽ' എന്ന ആൽക്കലോയിഡ് ആണ്. കാപ്സിസിൽ ഇന്ന് ഒട്ടേറെ ഔഷധങ്ങൾ ഉണ്ടാക്കുവാൻ ഉപയോഗിക്കുന്നു.

**പച്ചമുളക്** - പലവലിപ്പത്തിലും നിറത്തിലും, രൂപത്തിലും, എരിവ് വ്യത്യാസത്തിലും കാണാം. ചെടിക്ക് സാധാരണയായി ഒരു വർഷമാണ് ആയുസ്സ്. എങ്കിലും കാന്താരിമുളകുമായി ഗ്രാഫ്റ്റ് ചെയ്താൽ ആയുസ് കൂടും. കേരളത്തിൽ പച്ചയായി ഉപയോഗിക്കാനാണ് കൂടുതലും കൃഷിചെയ്യുന്നത്. അടുക്കള തോട്ടത്തിൽ രണ്ട് മൂന്നു മൂട് ഉണ്ടെങ്കിൽ പുതുമയോട് വിഷം തളിക്കാത്തത് ഉപയോഗിക്കാം. കേരള കാർഷിക ഗവേഷണശാഖയുടെ പട്ടാമ്പി പ്രാദേശിക കേന്ദ്രത്തിൽ വികസിപ്പിച്ചെടുത്ത കുരിടിപ്പ് പ്രതിരോധശേഷിയുള്ള പച്ചമുളകിനമാണ് "കീർത്തി". പട്ടാമ്പി പ്രാദേശികഗവേഷണ കേന്ദ്രത്തിലെ സെയിൽസ് കൗണ്ടറിൽ വിത്ത് ലഭ്യമാണ്. ഫോ. 0466-220110- തപാലിൽ അയക്കുകയില്ല എന്നാണ് അറിയിക്കുന്നത്.

**കാന്താരിമുളക്:** ചെറിയ ഇനം നമ്മുടെ വീട്ടുവളപ്പിൽ സാധാരണയായി കാണാവുന്നതാണ്. വലിപ്പം ഉള്ളതും, മിതമായ എരിവുള്ളതുമായവ ഇന്ന് പ്രചാരത്തിൽ ആയിട്ടുണ്ട്. കേരള കാർഷിക സർവ്വകലാശാല വികസിപ്പിച്ചെടുത്ത 'സമൃദ്ധി' എന്ന വലിപ്പമുളള വെള്ളകാന്താരി വാണിജ്യാടിസ്ഥാനത്തിൽ കൃഷി ചെയ്യാൻ ഉത്തമമാണ്. ഇതിനും മിതമായ എരിവേ ഉള്ളൂ.

**കരണംപൊട്ടി (മാലിന്യമുളക്):** വളരെ അധികം എരിവും വെള്ളനിറവും, പഴുക്കുമ്പോൾ കടും ചുവപ്പുമാണ്. സാധാരണ നമ്മുടെ നാട്ടുകാർ കറികളിൽ ഉപയോഗിക്കാറില്ല കാഴ്ച ചെടിയായി വളർത്തിയാൽ കായ്കൾ പഴുത്ത് കടും ചുവപ്പിൽ നിൽക്കുന്നത് കാണാൻ വളരെ ഭംഗിയാണ്. വേനൽ ചൂടിനെ ചെറുത്തു നിൽക്കാൻ ഇതിന് കഴിവുണ്ട്. വിപണിയിൽ കരണംപൊട്ടി മുളകിനു ഇപ്പോൾ ഏറെ പ്രിയമാണ്. നമ്മുടെ നാട്ടിൽ വന്നിട്ടുള്ള ആസ്സാം, ബംഗ്ലാദേശ് ത്തൊഴിലാളികൾ ഇത് വളരെയേറെ ഇഷ്ടപ്പെടുന്നു.

**കൃഷിരീതി:** കാന്താരിമുളക് കൃഷിചെയ്യാൻ ഭാഗീകമായ സൂര്യ പ്രകാശം ലഭിക്കുന്ന സ്ഥലം ആയാലും മതി. എന്നാൽ കരണംപൊട്ടി മുളകിന് നല്ല സൂര്യ പ്രകാശം ലഭിക്കുന്ന സ്ഥലം വേണം. കാലവർഷാരംഭത്തിൽ കൃഷി ചെയ്യുവാൻ ഒരുക്കങ്ങൾ ചെയ്യണം. തനിവിളയാണെങ്കിൽ നാലടി അകലത്തിൽ തടം എടുത്ത് അടിവളമായി മണ്ണിരകമ്പോസ്റ്റ്/ചാണകപ്പൊടി, ചാരം, വേപ്പിൻ പിണ്ണാക്ക് മേൽ മണ്ണുമായി ചേർത്ത് കുഴിമൂടണം. ഒരാഴ്ച കഴിഞ്ഞ് നാലില പ്രായമായ തൈകൾ വൈകുന്നേരങ്ങളിൽ നട്ട് കൈ വെള്ളം തളിച്ച് തണൽ കുത്തണം. പതിനഞ്ച് ദിവസത്തിൽ ഒരിക്കൽ ജൈവവളം ചെയ്യണം. രണ്ട് മാസം കൊണ്ട് കായ്പിടിക്കും മുരടിപ്പും, നീരൂറ്റിക്കുടിക്കുന്ന ചെറുപ്രാണികളുമാണ് പ്രധാന പ്രശ്നങ്ങൾ. വേപ്പധിഷ്ടിത ജൈവകീടനാശിനിയും, കഞ്ഞിവെള്ളം പുളിച്ചത് ഇരട്ടിവെള്ളം ചേർത്ത് തളിക്കുന്നതും രോഗത്തിന് ശമനംകിട്ടും. ഫിഷ്അമിനോ രണ്ടാഴ്ച കൂടുമ്പോൾ ഇലകളിൽ തളിക്കുന്നത് ചെടി ആരോഗ്യത്തോടെ ഉള്ള വളർച്ചയ്ക്ക് സഹായിക്കും. അമ്ലത്വം ഉള്ളമണ്ണിൽ വാട്ടരോഗത്തെ ചെറുക്കാൻ കൃഷിയ്ക്ക് മുൻപ് തടങ്ങളിൽ കുമ്മായം ചേർക്കണം. പരിസ്ഥിതി സൗഹൃദ കൃഷിയായി നമ്മുടെ വീട്ടുവളപ്പിൽ ഇവ കൃഷി ചെയ്യാവുന്നതേ ഉള്ളൂ. മാരകമായ വിഷം തളിച്ച് അന്യ സംസ്ഥാനങ്ങളിൽ നിന്നും വരുന്ന പച്ചക്കറികളെ നമുക്കൊഴിവാക്കാം. മാലിമുളകിന്റെ വിത്തിനും, സംശയങ്ങൾക്കും, അടുക്കളതോട്ട നിർമ്മാണ ക്ലാസ്സുകൾക്കും ഭദ്രാസന ഇക്കോളജി വിഭാഗവുമായി ബന്ധപ്പെടാവുന്നതാണ്.



## സുവിശേഷ സംഘം

ഭദ്രാസനതലത്തിൽ പ്രവർത്തിക്കുന്ന സുവിശേഷ സംഘാംഗങ്ങൾക്കും ആത്മീയ സംഘടനാ ഭാരവാഹികൾക്കും വേണ്ടി നടത്തപ്പെടുന്ന മൂന്നാമത് നേതൃത്വ പരിശീലന ക്ലാസ് **സെപ്റ്റംബർ മാസം 24-ാം തീയതി രാവിലെ 9.30 ന് ബഥേൽ അരമന പള്ളിയിൽ** വെച്ച് നടത്തപ്പെടുന്നു.

ഇടവകതലത്തിൽ പ്രവർത്തിക്കുന്ന അംഗങ്ങൾക്കും ഈ ക്ലാസുകൾ പ്രയോജനപ്പെടുത്താവുന്നതാണ്. എല്ലാ സുവിശേഷ സംഘാംഗങ്ങളും ഭാരവാഹികളും നിർബന്ധമായും ഈ യോഗത്തിൽ സംബന്ധിക്കണം.




ബഹു. സഹപ്രവർത്തകരെ,

**ഭദ്രാസന വാർഷിക പൊതുയോഗം**

2015-15 വർഷത്തെ സൺഡേസ്കൂൾ ഭദ്രാസന വാർഷിക പൊതുയോഗം 2016 ആഗസ്റ്റ് 21-ാം തീയതി ബുധനാഴ്ച 2 മണി മുതൽ ചെങ്ങന്നൂർ ബഥേൽ അരമനയിൽ വെച്ച് ഭദ്രാസന മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ നടന്നു. ഭദ്രാസന വൈസ് പ്രസിഡന്റ് ബഹു. മാത്യു വർഗീസ് അച്ചൻ ഏവർക്കും സ്വാഗതം ആശംസിച്ചു. ഭദ്രാസന സെക്രട്ടറി ബഹു. തോമസ് കൊക്കാപ്പറമ്പിൽ അച്ചൻ ആശംസകൾ അറിയിച്ചു. 2015-ലെ ഭദ്രാസന - ഡിസ്ട്രിക്റ്റ്തല പാഠ്യ - സഹപാഠ്യ മത്സരങ്ങളിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭിച്ചവർക്കും സെക്കുലർ തലത്തിൽ 10, 12 ക്ലാസ്സുകളിൽ ഉന്നത വിജയം നേടിയവർക്കും മെമെന്റോകളും ക്യാഷ് അവാർഡുകളും തിരുമനസ്സുകൊണ്ട് നൽകുകയുണ്ടായി.

തുടർന്ന് 2015-16 വർഷത്തെ വാർഷിക റിപ്പോർട്ടും കണക്കും ഡയറക്ടർ അവതരിപ്പിച്ചു. ആഡിറ്റർ ശ്രീ. ജേക്കബ് ഉമ്മൻ പിരശ്ശേരി, ആഡിറ്റ് റിപ്പോർട്ട് അവതരിപ്പിച്ചു. 7,08417.37 രൂപ വരവും 4,04784.37 രൂപാ ചെലവും 3,03633 രൂപാ നീക്കിയിരിപ്പുമുള്ള കണക്കും, വാർഷിക റിപ്പോർട്ടും ചർച്ചകൾക്കുശേഷം യോഗം അംഗീകരിച്ചു. 2016 - 17 വർഷത്തേക്കുള്ള 816994.37 രൂപാ വരവും 418600 രൂപാ ചെലവും 3,9839.37 രൂപാ മിച്ചം പ്രതീക്ഷിക്കുന്ന ബഡ്ജറ്റ് ഡയറക്ടർ വർഗീസ് ജി. അവതരിപ്പിച്ചു. ചർച്ചകൾക്കുശേഷം ബഡ്ജറ്റ് യോഗം അംഗീകരിച്ചു. 2016-17 വർഷത്തെ ആഡിറ്റേഴ്സായി ശ്രീ. ശാമുവേൽ പി. എം. (കുരമ്പാല), ശ്രീ. ജോസ് പി. ശാമുവേൽ (അറത്തിൽ) എന്നിവരെ തെരഞ്ഞെടുത്തു.

മുൻ പന്തളം ഡിസ്ട്രിക്റ്റ് പ്രസിഡന്റ് ബഹു. ഐപ്പ് പി. സാം അച്ചൻ ആശംസാ പ്രസംഗം നടത്തി. ബഹുമാന്യരായ ഫാ. സുനിൽ ജോസഫ് ചെങ്ങന്നൂർ, ഫാ. എബി ഫിലിപ്പ് വർഗീസ് ഇടവങ്കാട്, ഫാ. ഗീവർഗീസ് ശാമുവേൽ പന്തളം, ഫാ. തോമസ് ജോസഫ് പുത്തൻകാവ്, ഫാ. വിമൽ മാമ്മൻ ചെറിയാൻ ഉമയാറ്റുകര, എന്നീ ഡിസ്ട്രിക്റ്റ് പ്രസിഡന്റുമാരും യോഗത്തിൽ സംബന്ധിക്കുകയുണ്ടായി. സമ്മേളനത്തിൽ പങ്കെടുത്ത ഏവർക്കും സെക്രട്ടറി സി. എം. തോമസ് നന്ദി രേഖപ്പെടുത്തി.

**അനുശോചനം**

OSSAE രൂപീകരണത്തെ തുടർന്ന് ആദ്യത്തെ ഡയറക്ടർ ജനറലായി സേവനമനുഷ്ഠിച്ച വന്ദ്യ കണിയാംപറമ്പിൽ കുര്യൻ ആർച്ച് കോർ എപ്പിസ്കോപ്പായുടെയും ഭദ്രാസനത്തിൽ സ്തുത്യർഹമായി സേവനം അനുഷ്ഠിച്ച ബഹു. ഏബ്രഹാം സൈമൺ അച്ചന്റെയും ദേഹവിയോഗത്തിലും മുൻ OSSAEയുടെ ട്രഷററായി സേവനമനുഷ്ഠിച്ച പാലത്ര ഷെവലിയാർ പി. പി. ചക്കോയുടെയും, ഭദ്രാസന അദ്ധ്യാപക പ്രതിനിധിയായിരുന്ന ശ്രീ. റ്റി. തോമസ് (ചെങ്ങന്നൂർ), ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർ, പ്രതിനിധി എന്നീ തലങ്ങളിൽ സേവനം അനുഷ്ഠിച്ചിരുന്ന ശ്രീമതി ലിസി വർഗീസ് ചെങ്ങന്നൂർ, അദ്ധ്യാപകരായിരുന്ന ശ്രീ. ജോൺ മാത്യു പേരിശ്ശേരി, ശ്രീ. കൊച്ചെയ്പ് മാത്തൻ മുളക്കുഴ, ശ്രീമതി റോസമ്മ സ്കറിയ പേരിശ്ശേരി ഈസ്റ്റ്, ശ്രീമതി കുഞ്ഞൂഞ്ഞമ്മ ജോയി കുട്ടമ്പേരൂർ, എന്നിവരുടെയും ദേഹവിയോഗത്തിലും പുലിയൂർ സൺഡേസ്കൂൾ വിദ്യാർത്ഥിയായിരുന്ന മാസ്റ്റർ ആൻഡ്രൂസ് കെ. ഫിലിപ്പിന്റെയും ദേഹവിയോഗത്തിലും ഭദ്രാസന സൺഡേസ്കൂൾ വാർഷിക പൊതുയോഗം അനുശോചനം രേഖപ്പെടുത്തി.

**ഓറിയന്റേഷൻ ക്ലാസ്സ്**

ഭദ്രാസനതല ഓറിയന്റേഷൻ ക്ലാസ്സ് ബഥേൽ അരമനയിൽ വെച്ച് ആഗസ്റ്റ് 2-ാം തീയതി നടത്തപ്പെട്ടു. ക്ലാസ്സുകൾക്ക് ശ്രീ. എബി അലക്സാണ്ടറും ശ്രീമതി ലിനു എബിയും നേതൃത്വം നൽകി. 170ൽപരം വിദ്യാർത്ഥികൾ ക്ലാസ്സുകളിൽ പങ്കെടുക്കുകയുണ്ടായി. 11, 12 ക്ലാസ്സുകൾ എടുക്കുന്ന അദ്ധ്യാപകരും പങ്കെടുത്തു. 12-ാം ക്ലാസ്സ് പരീക്ഷ എഴുതുന്ന വിദ്യാർത്ഥികൾ അവരുടെ പ്രൊജക്ട് ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടറെ നിർബന്ധമായും സെപ്റ്റംബർ 25-ാം തീയതിക്കു മുമ്പായി കാണിച്ചിരിക്കേണ്ടതാണ്. ഓറിയന്റേഷൻ ക്ലാസ്സിൽ പങ്കെടുത്തവർക്ക് സർട്ടിഫിക്കേറ്റ് പുറകാലെ എത്തിച്ചുകൊടുക്കുന്നതാണ്.

**ഡിസ്ട്രിക്റ്റ് സമ്മേളനം**

പന്തളം ഡിസ്ട്രിക്റ്റ് അദ്ധ്യാപക സമ്മേളനം ആഗസ്റ്റ് മാസം 28-ാം തീയതി അറത്തിൽ സെന്റ് ജോർജ്ജ് മഹാ ഇടവകയിൽ വെച്ച് നടത്തപ്പെട്ടു. മെത്രാസന സെക്രട്ടറി ബഹു. തോമസ് കൊക്കാപ്പറമ്പിൽ അച്ചൻ യോഗം ഉദ്ഘാടനം ചെയ്തു. ക്ലാസ്സുകൾക്ക് ഡോ. അച്ചാമ്മ ജോർജ്ജ് (സെന്റ് സ്റ്റീഫൻസ് കോളേജ് അദ്ധ്യാപിക) നേതൃത്വം നൽകി. സമാപന സമ്മേളനം ഡി. പ്രസിഡന്റ് ബഹു. ഗീവർഗീസ് ശാമുവേൽ അച്ചന്റെ അദ്ധ്യക്ഷതയിൽ നടത്തി. വികാരി ഫാ. ഗീവർഗീസ് ജോൺ, ഫാ. ജോസ് തോമസ്, ശ്രീ. സി. എം. തോമസ്, ശ്രീ. ഗീവർഗീസ് ദാനിയേൽ, ശ്രീ. ജോൺസൺ വി. ശ്രീ. ഡി ബാബു എന്നിവർ പ്രസംഗിച്ചു.

കൗൺസിലിനുവേണ്ടി,

**വർഗീസ് ജി.** (ഡയറക്ടർ)